# സർവ്വോദയദിന

# ശ്രദ്ധാഞ്ജലി



പ്രകാശകർ

തിരു-കൊച്ചി സർവ്വോദയസംഘം




ഭാരതത്തിന്റെ ആദ്ധ്യാത്മികജ്ഞാനവും സാംസ്കാരികപൈതൃകവും പരിപോഷിപ്പിക്കുകയും പ്രചരിപ്പിക്കുകയും ചെയ്യുന്ന മഹദ്ഗ്രന്ഥങ്ങൾ, അവയുടെ മൂല്യവും വ്യക്തതയും ഒട്ടും ചോർന്നുപോകാതെതന്നെ, നൂതന സാങ്കേതികവിദ്യ ഉപയോഗിച്ച് പരിരക്ഷിക്കുകയും ജിജ്ഞാസുകൾക്ക് സൗജന്യമായി പകർന്നുകൊടുക്കുകയും ചെയ്യുക എന്ന ശ്രേയസ് ഫൗണ്ടേഷന്റെ ലക്ഷ്യ സാക്ഷാത്കാരമാണ് ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറി.

ഗ്രന്ഥശാലകളുടെയും ആദ്ധ്യാത്മിക പ്രസ്ഥാനങ്ങളുടെയും വ്യക്തികളുടെയും സഹകരണത്തോടെ കോർത്തിണക്കിയിരിക്കുന്ന ഈ ഓൺലൈൻ ലൈബ്രറിയിൽ അപൂർവ്വങ്ങളായ വിശിഷ്ടഗ്രന്ഥങ്ങൾ സ്കാൻചെയ്ത് മികവാർന്ന ചെറിയ പി ഡി എഫ് ഫയലുകളായി ലഭ്യമാക്കിയിരിക്കുന്നു. ഇവ കമ്പ്യൂട്ടറിലോ പ്രിന്റ് ചെയ്തോ എളുപ്പത്തിൽ വായിക്കാവുന്നതാണ്.

ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറിയിൽ ലഭ്യമായ ഗ്രന്ഥങ്ങൾ വ്യക്തിപരമായ ആവശ്യങ്ങൾക്കുവേണ്ടി സൗജന്യമായി ഉപയോഗിക്കാവുന്നതാണ്. എന്നാൽ വാണിജ്യപരവും മറ്റുമായ കാര്യങ്ങൾക്കായി ഇവ ദുരുപയോഗം ചെയ്യുന്നത് തീർച്ചയായും അനുവദനീയമല്ല.

ഈ ഗ്രന്ഥശേഖരത്തിന് മുതൽക്കൂട്ടായ ഈ പുണ്യഗ്രന്ഥത്തിന്റെ രചയിതാവിനും പ്രകാശകർക്കും നന്ദി രേഖപ്പെടുത്തുന്നു.

ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറിയെക്കുറിച്ചും ശ്രേയസ് ഫൗണ്ടേഷനെക്കുറിച്ചും കൂടുതൽ വിവരങ്ങൾ അറിയാനും പ്രവർത്തനങ്ങളിൽ പങ്കാളിയാകാനും ശ്രേയസ് വെബ്സൈറ്റ് സന്ദർശിക്കുക.

http://sreyas.in

സർവ്വോദയദിന

# ശ്രദ്ധാഞ്ജലി



പ്രസാധകർ

തിരു–കൊച്ചി സർവ്വോദയസംഘം

വില എട്ടണ.

# പ്രസ്താവന.

ജനവരി മുപ്പതു് സർവ്വോദയദിനമായിട്ടാണു് ഭാരതത്തിലെങ്ങും ആചരിക്കുന്നതു്. ഒരു മഹാത്മാവിന്റെ ത്യാഗപൂർണ്ണമായ ജീവിതത്തിന്റെ പരിസമാപ്തിയെയാണു് ആ ദിനം കുറിക്കുന്നതു്. ഒരു വ്യക്തിയുടെ ഹൃദയത്തിൽ നടന്ന സത്യാന്വേഷണ പരീക്ഷകൾ ലോകത്തിന്റെതന്നെ ഹൃദയത്തിൽ മുഴുവൻ വ്യാപിക്കുവാൻ തുടങ്ങിയ ഒരു പുണ്യദിനമാണു് അതു്.

ഭാരതത്തെയെന്നല്ല ലോകത്തെ മുഴുവൻതന്നെ പിടിച്ചു നിറുത്തി, ആ മഹത്തായ ജീവിതത്തിലേക്കു് തിരിഞ്ഞുനോക്കുവാൻ പ്രേരിപ്പിച്ച ഈ ദിനത്തിൽ, ഗാന്ധിജി എന്തിനുവേണ്ടി ജീവിച്ചു എന്നതിനെക്കുറിച്ചു് നാം ഒട്ടെങ്കിലും പഠിക്കുവാൻ ആരംഭിക്കേണ്ടതാണു്. ചെറിയതോതിൽ അങ്ങിനെയൊരു പഠനം നടത്തുവാൻ സഹായകമായ ഒരു ഗ്രന്ഥമാണു് ഞങ്ങൾ ഇന്നു് കേരളീയരുടെ കൈയിൽ അർപ്പിക്കുന്നതു്.

മഹാത്മജിയുടെ ജീവിതത്തെയും സർവ്വോദയമാർഗ്ഗത്തെയും കുറിച്ചു് ധാരാളം ഗ്രന്ഥങ്ങൾ ദിനംപ്രതി ഉണ്ടായിക്കൊണ്ടിരിക്കുന്നുണ്ടു്. എന്നാൽ മലയാളത്തിൽ ഗാന്ധിസാഹിത്യത്തിനു് വേണ്ടത്ര പുഷ്ടി ഉണ്ടായിട്ടില്ല കഴിവുള്ള ചിന്തകരുടെ ശ്രമം കൊണ്ടുവേണം ഈ കുറവു നികത്താൻ.

സർവ്വോദയാദർശം ജനമദ്ധ്യത്തിൽ പ്രചരിപ്പിക്കുന്നതിനു് തിരു-കൊച്ചി സർവ്വോദയസംഘം ഒരു പരിപാടി ആസൂത്രണം ചെയ്തിട്ടുണ്ടു്. സർവ്വോദയചിന്തയുടെ വിവിധ വശങ്ങളെ കുറിച്ചു് പ്രതിപാദിക്കുന്ന ലഘുലേഖകളും, ഗ്രന്ഥങ്ങളും തുടർച്ചയായി പ്രസിദ്ധീകരിക്കുവാൻ ഞങ്ങൾ ആഗ്രഹിക്കുന്നു. ഈ ചെറു ഗ്രന്ഥം മുഖാന്തരം ഞങ്ങൾ ഈ മാർഗ്ഗത്തിലുള്ള ഞങ്ങളുടെ പരിശ്രമത്തിന്റെ നാന്ദി കുറിക്കുകയാണു് ചെയ്യുന്നതു്. സർവ്വോദയാദർശത്തെ സംബന്ധിച്ച ലേഖനങ്ങളുടെയും കവിതകളുടെയും

ഒരു സമാഹാരമാണ് ഈ ഗ്രന്ഥം. ചെറിയ ഒരു പ്രസിദ്ധീകരണമാണെങ്കിലും ഏററവും പ്രശസ്തരായ ചിലരുടെ ലേഖനങ്ങൾ ഇതിൽ ഉൾക്കൊള്ളിക്കുവാൻ കഴിഞ്ഞതിൽ ഞങ്ങൾ ചരിതാർത്ഥരാണ്.

ഈ ഗ്രന്ഥത്തിൽ ചേർക്കുവാൻ നല്ല ലേഖനങ്ങളും കവിതകളും അയച്ചുതന്നു സഹായിച്ച എല്ലാ മാന്യവ്യക്തികളോടും ഞങ്ങൾ അകമഴിഞ്ഞ നന്ദിപറയുന്നു മററുതരത്തിൽ സഹായിച്ച പ്രവർത്തകർക്കും ഞങ്ങളുടെ കൃതജ്ഞത. ചുരുങ്ങിയ സമയത്തിനുള്ളിൽ ഇതു് അച്ചടിച്ചുതന്ന മുദ്രണാലയക്കാരെയും ഈ അവസരത്തിൽ സ്മരിച്ചുകൊള്ളട്ടെ.

ആശിച്ചതുപോലെ വിജയകരമായ ഒരു സ്മാരകഗ്രന്ഥമായി ഇതു പുറത്തു കൊണ്ടുവരുവാൻ ഞങ്ങൾക്കു കഴിഞ്ഞിട്ടില്ല. പരിഭാഷയിലുംമററും പല പിഴകളും വന്നുപോയിട്ടുമുണ്ടാവും. എങ്കിലും കുററങ്ങളും കുറവുകളും ക്ഷമിച്ച് ഈ ശ്രമത്തെ എല്ലാവരും അനുഗ്രഹിക്കണമെന്നു് അഭ്യർത്ഥിക്കുന്നു

മഹാത്മജിയുടെ മഹാപ്രയാണം കഴിഞ്ഞു് ഏഴു വർഷം കഴിയുന്ന ഈ ദിനത്തിൽ അദ്ദേഹത്തിന്റെ പാവനസ്മരണക്കു മുമ്പിൽ ഞങ്ങൾ ഈ ശ്രദ്ധാഞ്ജലി സമർപ്പിച്ചുകൊള്ളുന്നു.

പി. ഗോപിനാഥൻനായർ
സെക്രട്ടറി
തിരു–കൊച്ചി സർവ്വോദയസംഘം.

തിരുവനന്തപുരം
30-1-1955.

# വിഷയവിവരം



മുഖചിത്രം:—20–12–1945-ൽ ശാന്തിനികേതനത്തിൽ വച്ചു് നടന്ന പ്രാർത്ഥനായോഗസമയത്തു് സുപ്രസിദ്ധ ചിത്രകാരൻ ആചാര്യ നന്ദലാൽബോസ് വരച്ച ഗാന്ധിജിയുടെ ഒരു സ്കെച്ചു്.



# മഹാഗുരു

(നിക്കോളാസ് റോറിച്ച്)

അഹിംസയുടെ ശിലാതലത്തിൽ പ്രകാശം പൊഴിക്കുന്ന ഒരു
ദീപസ്തംഭംപോലെ അദ്ദേഹം നില്ക്കുകയാണ്;
ഭാരതത്തിന്റെ മഹാഗുരുവായ മഹാത്മജി!
സംസ്കാരത്തിന്റെ വിസ്തൃത വിളഭൂമിയിലെ മഹാനായ ആ
കർഷകൻ!
വിശ്വമാസകലം അദ്ദേഹത്തെ പ്രകീർത്തിക്കുന്നു.
ദൈനംദിനജീവിതത്തിൽ സംസ്കാരത്തിന്റെ അമൃതം അദ്ദേഹം
പൊഴിക്കുന്നു.
ത്യാഗപൂർണ്ണരായ നിരവധി ജനങ്ങളുടെ ഹൃദയദീപം അദ്ദേഹം
ജ്വലിപ്പിക്കുന്നു.
അദ്ദേഹം നിരീക്ഷണമണ്ഡപത്തിൽ അവിശ്രമം നിലകൊള്ളുന്നു.
അദ്ദേഹത്തിന്റെ അനുഗൃഹീതമായ കാവലിനെ ഒരു മഹാ
വാതുക്കും ഭഞ്ജിക്കുവാൻ സാദ്ധ്യമല്ല.
അദ്ദേഹം ഭാരതത്തിന്റെ ഭണ്ഡാകാരത്തെ കാത്തുസൂക്ഷിക്കുന്നു.
സാർവ്വലൌകിക ഐശ്വര്യസിദ്ധിക്കുവേണ്ടി സാംസ്കാരികൈക്യം
ഉളവാക്കുവാൻ അദ്ദേഹം ശ്രമിക്കുന്നു.
സൌന്ദര്യത്തിന്റെയും അനുരഞ്ജനത്തിന്റെയും മഹാക്ഷേത്രത്തിൽ
മാത്രമേ യഥാർത്ഥ ശാന്തി നിലനില്ക്കുകയുള്ളുവെന്ന്
അദ്ദേഹത്തിനറിയാം.
ഹേ! മഹാഗുരോ! അങ്ങേയ്ക്കു് എന്റെ ആദരവും പ്രണാമങ്ങളും.
ഭാരതത്തിന്റെ ധീരനേതാവേ! നീണാൾ വിജയിച്ചാലും.



# ഭാരതേന്ദു

(ജി. ശങ്കരക്കുറുപ്പ്)

അമ്പിളി, നിന്നെപ്പോലെ
മേലില്‍ നിന്നില്ലാ 'ബാപ്പു';
തന്‍പിറനാടിങ്കലെ-
ച്ചെറ്റമണ്‍കുടില്‍തോറും
പുതിയ വെളിച്ചവും

ധൈര്യവും സൌന്ദര്യവും
പൊതുവില്‍ വളര്‍ത്തുവാന്‍,
സ്വാതന്ത്ര്യം വിടര്‍ത്തുവാന്‍,
മലിന നിലങ്ങളില്‍,-
ക്കണ്ണീരിന്‍ കയങ്ങളി-
ലെളിയ മനുഷ്യര്‍ ചേ-
ന്നാര്‍ദ്രനായ് സദാ ചുറ്റി.
സ്നേഹപൂര്‍ണ്ണമാമുള്ളം
മാതൃഭൂദുഃഖത്തിന്റെ
ദാഹകപ്രസരത്താല്‍
പരിതപ്തമാകവേ,
കേവലസത്യത്തിനെ-
ത്തിരഞ്ഞാ മഹാനാര്‍ദ്ര-
ജീവനിലഹിംസയെ-
ക്കൊളുത്തി,യതിന്‍ നാളം
സഞ്ചലിക്കാതെ ചുഴം
നരകക്കൊടുങ്കാറ്റില്‍-
സ്സഞ്ചരിക്കയായാക്കും
വെളിച്ചം കൊടുക്കുവാന്‍.

ii

അമ്പിളി, കരയുക;
	കൂരിരുട്ടിനെ വെല്ലാൻ
വെമ്പുമാവിശ്വത്തിൻെറ
	മംഗളവിളക്കിനെ,
തൻ ചരാചരസ്നേഹം
	നിറയും വിലോലമാം
മൺചെരാതിനെ മറ-
	ന്നെരിയും വിളക്കിനെ,
ഭുവിനു യന്ത്രത്തിൻെറ
	നിഴലാൽ മറഞ്ഞെഴും
ജീവനെ വീണ്ടും കാട്ടി-
	ക്കൊടുക്കും വിളക്കിനെ,
ഭേദബുദ്ധിതൻ കരിം-
	കോട്ടകൾ കതിരിനാൽ
ഭേദനം ചെയ്യാൻ തെളി-
	ഞ്ഞാളിടും വിളക്കിനെ,
പാരിലെക്കൃതഘ്നത-
	യൊക്കെയുമൊന്നായ്ച്ചേർന്നു
പാഴ്ക്കരമൊന്നുണ്ടായീ
	മൃതിമേലെറിയുവാൻ!
പുലിതൻ കനൽക്കണ്ണും
	സിംഹത്തിൻ രക്താർദ്രമാം
വലിയ നഖങ്ങളും
	സർപ്പത്തിൻ വിഷപ്പല്ലും
മാനസത്തിങ്കൽ സൂക്ഷി-
	ച്ചുന്നൊരു പരിഷ്കൃത-
മാനവരാണിപ്പാരിൽ;--
	മൃഗമാണിന്നും മർത്ത്യൻ!

ജീവിതത്തിനെ സ്വച്ഛ-
പ്രാത്ഥനയാക്കിക്കൊണ്ടു്
ഭൂവിലെ വിശുദ്ധിയായ്
വാണൊരാശ്ശാന്താകാരൻ,
ഹിന്ദുവെ, മുസൽമാനെ,—
ശ്ശിഖനെയൊരേ സത്യ-
ബിന്ദുവിൻ വികാരമാ-
ണെല്ലാമെന്നോർമ്മിപ്പിക്കെ,
സുന്ദര സനാതന-
ചൈതന്യത്തിലേയ്ക്കേക-
സ്പന്ദത്താലവരുടെ
ഹൃത്തിനെയുയത്തവേ,
തന്നിലീ പ്രപഞ്ചത്തെ,
പ്രപഞ്ചത്തിങ്കൽത്തന്നെ-
ത്തന്നെയുമപൂണ്ണമായു്
ദർശിച്ചു കൈകൂപ്പുമ്പോഠം,
മാനവവഗ്ഗത്തിൻെറ
പാപത്താൽ പിളന്നിതാ
മാറിടം; ചരിത്രത്തി-
ന്നേടുകഠം ചുവന്നുപോയ്!
പിളർന്നു വിശ്വത്തിൻെറ
ശുഭ്രമാം ഹൃത്തും; രക്തൗഘ-
ങ്ങളനാൽ നനഞ്ഞുപോയ്
നിമ്മലസന്ധ്യാംബരം!
പകലിൻ മുഖത്തുനി-
ന്നടർന്നു ചോരത്തുള്ളി
പരിപാടലമായ
ഭാനുബിംബത്തിൽക്കൂടി

കാലത്തിൻ മിഴിയിലെ—
　　കണ്ണുനീർക്കണമായി,—
ക്കാണുക, വിറയ്ക്കുക-
　　യായി ഞങ്ങടെ ഗോളം !

iii

അമ്പിളി! ദിക്കിൻ തോളിൽ
　　മൂർച്ഛിയ്ക്കയല്ലി ? നീയും—
ക്കാമ്പിനെ വേവിയ്ക്കുമി—
　　ക്കഥയാൽ വിളർത്തല്ലോ.
ഇനി വിസ്തരിയ്ക്കുന്നീ—
　　ലാർദ്രാത്മൻ! ചുടുകണ്ണീർ
കിനിയും കരളുമാ—
　　യിന്ത്യ നില്ക്കട്ടെ; പോകും.
പാരിലമ്പിളി! നീ ത—
　　ന്നരുളും ജഗന്മനോ—
ഹാരിയാം വെളിച്ചംപോയ്-
　　മറയും നിന്നോടൊപ്പം.
കടലിൻ വാചാലമാം
　　ചുണ്ടിലോ, വെള്ളാമ്പലിൻ
കരളിങ്കലെ സ്നിഗ്ദ്ധ—
　　മധുരാശ്രുവിങ്കലോ,
മലതൻ ചിന്താമൂക—
　　തുംഗമാം ശിരസ്സിലോ
നിലകൊാകയില്ലതിൻ
　　ത്തൂമയും കുളുർമയും.
ഭാരതേന്ദുവോ തി.രാ—
　　ഭൂതനായ്ത്തീർന്നാലും

ധീരമാം തൽസന്ദേശ-
ധാൎമ്മികപ്രഭാപൂരം
ജീവിതസരണിയെ-
സ്സുന്ദരമാക്കിക്കൊണ്ടു
ഭാവിയിൽ നിരന്തരം
പരക്കും ബഹുദൂരം!
നാളത്തെക്കെടുത്തുവാൻ
പാഞ്ഞെത്തും കരിമ്പാറ്റ
ചീളുന്നു ചിറകറ്റു
ചാമ്പലാം; നാളം നില്ക്കും.
ചിതയിൽദ്ദഹിച്ചതു
മൃത്യുവിൻ ചിറകത്രേ;
ജിതമൃത്യുവാമാത്മാ-
വെന്നെന്നും ജയിക്കുന്നു!



# ബാപ്പുവിൻെറ പുണ്യസ്മരണ

(വിനോബ)

ജീവിതം ജനതക്കുവേണ്ടി സമർപ്പിച്ചിരുന്ന മഹാപുരുഷന്മാരിൽ ഒരാളായിരുന്നു ഗാന്ധിജി. അദ്ദേഹത്തിനു് സ്വാർത്ഥമോ അഹങ്കാരമോ ഉണ്ടായിരുന്നില്ല. അതുപോലെ ഓരോ മനുഷ്യനും പരദുഃഖത്തിൽ ദുഃഖിക്കുകയും, പരസുഖത്തിൽ സുഖിക്കുകയും വേണം. അതു് കേവലം സൽപ്പുരുഷന്മാരുടെ ലക്ഷണം മാത്രമല്ല; നേരെമറിച്ചു് ഒരു മനുഷ്യൻെറ ലക്ഷണമാണെന്നു പറയണം. എന്നാൽ ഗാന്ധിജി അതിൽനിന്നും ഉയൎന്നിരുന്നു. അദ്ദേഹം കേവലം പരദുഃഖത്തിൽ ദുഃഖിക്കുക മാത്രമല്ല, അന്യരുടെ പാപങ്ങളിൽ താൻ പാപിയാണെന്നു കരുതുകകൂടി ചെയ്തിരുന്നു.

അന്യരുടെ പാപം തൻെറ പാപമാണെന്നു കരുതുന്നവർ തന്നെത്താൻ ശിക്ഷിക്കുകയും ആ ശിക്ഷ അനുഭവിപ്പാൻ തയാറാവുകയും ചെയ്യുന്നു. ഗാന്ധിജിയിൽ ഈ ഗുണം അഗാധമായി വൎത്തിച്ചിരുന്നു. അതിനാൽ ജനങ്ങൾ അദ്ദേഹത്തെ മഹാത്മാ എന്നു വിളിച്ചു. ഓരോ ശരീരത്തോടും താദാത്മ്യം പ്രാപിക്കത്തക്ക വിധത്തിൽ വിശാലമായ ആത്മാവുള്ളവനും, ഓരോരുത്തരുടേയും പാപപുണ്യങ്ങളെ തന്നിൽത്തന്നെ വഹിക്കുന്നവനുമായ പുരുഷനാണു് മഹാത്മാവു്. ഗാന്ധിജി ഇൻഡ്യയുടെ സ്വാതന്ത്ര്യത്തിനുവേണ്ടി പ്രയത്നിക്കുകയും അതോടുകൂടി സ്വന്തം സ്വാതന്ത്ര്യത്തിനുവേണ്ടി പണിയെടുക്കുകയും ചെയ്തു. അതിനാൽ അദ്ദേഹത്തെ രാഷ്ട്രപുരുഷനായും സൽപുരുഷനായും ഗണിക്കുന്നു. അതിനേക്കാൾ വലിയ കാര്യമാണു് അന്യരുടെ പാപങ്ങളിൽ താൻ പാപിയാണെന്നു കരുതുന്നതു്. വലിയ വലിയ മഹാത്മാക്കൾ, പ്രയത്നിക്കുന്ന മാതിരി മോക്ഷം വേണമെന്ന ആശയം അവൎക്കില്ല. എന്നാൽ മോക്ഷത്തെ കൂട്ടാക്കാതെ എല്ലാവരുടേയും

പാപപുണ്യങ്ങളെ സ്വന്തം ശിരസ്സിൽ വഹിക്കുന്നവർ പരമഭക്തന്മാരാകുന്നു. പ്രഹ്ലാദൻ പറയുകയുണ്ടായി "സാധാരണയായി ദേവന്മാരും മുനികളും സ്വന്തം മുക്തി അഭിലഷിക്കുന്നവരാണ്. അതുകൊണ്ടാണ് അവർ കാട്ടിൽ പോവുന്നതും, തപസ്സു ചെയ്യുന്നതും. ഈ കൃപാണങ്ങളെയും സാധുക്കളെയും വിട്ട് ഞാൻ മുക്തനാവാനും ആഗ്രഹിക്കുന്നില്ല." ആ പ്രഹ്ലാദന്റെ ഗുണമാണ് നാം മഹാത്മാഗാന്ധിയിൽ കണ്ടിരുന്നത്. പ്രഹ്ലാദൻ ആദർശസത്യഗ്രഹിയായിരുന്നുവെന്നു ഗാന്ധിജി പറഞ്ഞിരുന്നു.

അങ്ങനെയുള്ള മഹാത്മാക്കളെ സ്മരിക്കുന്നതുകൊണ്ട് നമുക്ക് നമ്മുടെ ആത്മബലത്തെക്കുറിച്ചുള്ള ബോധമുണ്ടാവുന്നു. ആ മഹാപുരുഷന്മാരെപ്പോലെ ആത്മബലം നമ്മളിലെല്ലാവർക്കും ഉണ്ടാകുന്നതാണ് എന്നുള്ള ബോധം ഈ പുണ്യദിവസം നമുക്കുണ്ടാക്കിത്തരുന്നു.

ഗാന്ധിജിയുടെകൂടെ പ്രവർത്തിച്ചിരുന്നവർ ഒരു ചെറിയ സംഗതി എല്ലാവരിൽനിന്നും ആശിച്ചിട്ടുണ്ട്. ഓരോ കൃഷിക്കാരനും സ്വഗൃഹത്തിൽ ചക്രവർത്തിയാകണം—പൂർണ്ണ സ്വതന്ത്രനാവണം—അതിനാൽ ഓരോരുത്തനും ഭൂമി ലഭിക്കുകയും ചർക്കയിൽ നൂൽനൂൽക്കുകയും വേണം. ഭൂമി ലഭിക്കേണ്ട പ്രവൃത്തി നാം ആരംഭിച്ചിട്ടുണ്ട്. ചർക്കയുടെ കാര്യം അദ്ദേഹം മുമ്പ് പറഞ്ഞുതരികയും ചെയ്തിട്ടുണ്ട്. അതിനാൽ ഓരോരുത്തനും അദ്ദേഹത്തിന്റെ സ്മരണയ്ക്കായി സ്വയംനൂററ ഒരു കഴി നൂൽ പ്രതിവർഷം സമർപ്പിക്കണം. അപ്പോൾ ഓരോ മനുഷ്യനും താൻ സ്വദേശത്തിനുവേണ്ടി എന്തെങ്കിലും ചെയ്യണമെന്നും, ഗാന്ധിജിയുടെ സ്മരണയ്ക്കുവേണ്ടി എന്തെങ്കിലും സമർപ്പിക്കണമെന്നുമുള്ള മോഹം അനുഭവപ്പെടും. ഇൻഡ്യയിൽ എത്രയാളുകളുണ്ടോ അത്രയും നൂൽക്കഴികൾ കിട്ടണം. ഒരുകഴി ഉദ്ദേശിച്ച് നൂൽക്കുന്നവനു് പിന്നെ

സ്വന്തം വസ്തുത്തിനുവേണ്ടിയും നല്ലാൻ കഴിയും. ദിവസേന അരമണിക്കൂർവീതം നൂല്ക്കുന്നതായാൽക്കൂടി ഒരു കൊല്ലംകൊണ്ടു് അവനവന്റെ വസ്തൃത്തിനുള്ളതു് എളുപ്പത്തിൽ ഉണ്ടാക്കാൻ കഴിയും.

മറേറ സംഗതിയും ഗാന്ധിജി ആഗ്രഹിച്ചിരുന്നു. ഓരോരുത്തനും ഭൂമിയുണ്ടായിരിക്കണമെന്നദ്ദേഹം പറഞ്ഞിരുന്നു. പക്ഷേ ആ ആഗ്രഹം സാധിക്കാൻ സ്വരാജ്യസംബന്ധമായ പ്രവൃത്തി നിമിത്തം അദ്ദേഹത്തിനു സമയം കിട്ടിയില്ല. മററുള്ളവക്കു ചെയ്യുവാനായി ആ പ്രവൃത്തി അദ്ദേഹം വിട്ടുതന്നു.

അതിനാൽ ഭൂമിയുടെ ഉടമസ്ഥത നാം ഉപേക്ഷിക്കുന്ന പക്ഷം ഗ്രാമത്തിലെ മുഴുവൻ ഭൂമിയും ഗ്രാമത്തിന്റേതായിത്തീരും. കുടുംബാംഗങ്ങളുടെ എണ്ണംനോക്കി കൃഷിക്കാക്കു് ഭൂമി വിതരണംചെയ്യുന്നതാണു്. ആ വിതരണം സൗകര്യത്തിനുവേണ്ടിയാണു്, ഉടമസ്ഥതയ്ക്കുവേണ്ടിയല്ല. ഇതെല്ലാം സ്നേഹത്തോടുകൂടിയും ആദർശം മനസ്സിലാക്കിയിട്ടും ചെയ്യേണ്ടതാണു്.



## സർവ്വോദയവും ഔപയോഗികവാദവും.

ഒരു അഹിംസോപാസകനു് 'ഭൂരിപക്ഷ ഭൂരിസുഖ' സിദ്ധാന്തത്തോടു് (ഔപയോഗികവാദത്തോടു്) യോജിക്കുവാൻ കഴിയുകയില്ല. അയാാം സകലരുടേയും പരമാവധി നന്മയ്ക്കുവേണ്ടി പിൻതിരിയാതെ പ്രവത്തിക്കുകയും, ആ ലക്ഷ്യപ്രാപ്തിക്കുള്ള പരിശ്രമത്തിൽത്തന്നെ മരിക്കുകയും ചെയ്യും.

# ലോകസമാധാനത്തിനുള്ള പ്രഥമോപാധി

(ജെ. സി. കുമരപ്പ)

ഏതു സമുദായവും സംഘർഷം ഉൾക്കൊള്ളുന്നു. സാമൂഹ്യ സാമ്പത്തിക രാഷ്ട്രീയബന്ധങ്ങളിൽ ആവശ്യമായ നിയന്ത്രണം കാരണമാണ് ഈ സംഘർഷമുണ്ടാവുന്നത്. ഏതു സമുദായത്തിലും നിയന്ത്രണം ആവശ്യമായ ഒരു ഘടകമാണ്. പൂർണ്ണമായും അക്രമരഹിതമായ ഒരു സമുദായത്തിന് നിയന്ത്രണമില്ലാത്തിടത്തു മാത്രമേ നിലനിൽക്കാൻ സാധിക്കുകയുള്ളു; അതായത് ഭരണകൂടം ഇല്ലാത്തിടത്ത്.

രാഷ്ട്രീയവിഷയത്തിൽ സാധാരണ നിയന്ത്രണം നടത്തുന്നത് ഭരണകൂടമാണ്. സാമൂഹ്യവിഷയത്തിലും ഇതു ചെയ്യാൻ സാധിക്കും. എന്നാൽ നമ്മുടെ പരിഗണന പ്രധാനമായും കണക്കാക്കേണ്ടത് സാമ്പത്തികവിഷയത്തെ സംബന്ധിച്ചാണ്. അതിൽ നാമോരോരുത്തരും ബന്ധപ്പെട്ടവരാണ്. ഉല്പാദകൻ, മദ്ധ്യവർത്തി, ഉപഭോക്താവ് ഇവർ പ്രധാനമായും ഒരു വ്യവസായത്തിലെ പങ്കുകാരെപ്പോലെ പരസ്പരം ബന്ധപ്പെട്ടവരാണ്. അവരുടെ പരസ്പര ബന്ധം യഥോചിതം നിലനിർത്തിയില്ലെങ്കിൽ സംഘർഷം അനിവാര്യമാണ്. മാത്രമല്ല, അതുകാരണമുണ്ടാവുന്ന അക്രമം, പ്രാദേശികസമുദായത്തിലും അന്തർരാഷ്ട്രീയബന്ധങ്ങളിലും സംഭവിക്കുന്നു. ഈ സംഘർഷം ഒഴിവാക്കലിന്റെ നിർവ്വഹണം നമ്മെ ഒരു നിഗമനത്തിലെത്തിക്കുന്നു. അവിടെ ഇവ മൂന്നും പ്രത്യേകം നിലനില്ക്കുകയില്ല. അതിന്റെ അർത്ഥം ഉല്പാദകൻ, മദ്ധ്യവർത്തി, ഉപഭോക്താവ് എന്നിവരെ സംയോജിപ്പിച്ച് ഒന്നാക്കണം എന്നത്രേ. സാമ്പത്തികരംഗത്തെ സ്വയംപര്യാപ്തതയുടെ അന്തരീക്ഷത്തിൽ

മാത്രമേ ഇപ്രകാരമൊരവസ്ഥ നിലനില്ക്കുകയുള്ളു. ഇതു് സാദ്ധ്യമല്ലെങ്കിൽ സ്വയംപര്യപ്തതയുടെ പരിധി ഒരു ഗ്രാമത്തിലേയ്ക്കോ താലൂക്കിലേയ്ക്കോ ഡിസ്ട്രിക്റ്റിലേയ്ക്കോ വിപുലപ്പെടുത്താൻ സാധിക്കും. എങ്ങനെയായാലും, അതു് സാമാന്യം പരിഗണനാർഹമായ വിധത്തിൽ സ്വയംനിയന്ത്രണം ഉൾക്കൊള്ളുന്നു. കുറേക്കൂടി വിപുലമായ പരിധിയിലാണെങ്കിൽ വലിയ അളവിൽ രാഷ്ട്രത്തിൻെറ നിയന്ത്രണാധികാരം അതു് ഉൾക്കൊള്ളും. വിപുലമായ രംഗത്തേക്കു് നാം പോകുംതോറും സംഘർഷത്തിൻെറ സാദ്ധ്യതയും കൂടുന്നു. വിദേശങ്ങളിലേക്കുള്ള വാണിജ്യവരവും, വ്യവസായികവുമായിട്ടുള്ള ബന്ധങ്ങൾ വിപുലപ്പെടുത്താനാണു് ഇന്നത്തെ വലിയ ആഗ്രഹം. എന്നാൽ ഇതു് രാഷ്ട്രങ്ങൾതമ്മിലുള്ള പരിപൂർണ്ണ ധാരണ ആവശ്യപ്പെടുന്നു. ഇപ്പോഴാണെങ്കിൽ, അന്യരാജ്യങ്ങളുടെ ജീവിതത്തെ ഏതാനും രാജ്യങ്ങൾ തങ്ങളുടെ താല്പര്യത്തിനുവേണ്ടി നിയന്ത്രിക്കുവാനാണു് പരിശ്രമം. ഇപ്രകാരം പ്രബല രാജ്യങ്ങൾക്കു് അവരുടെ പട്ടാളത്തെയും കപ്പൽപ്പടയെയും വ്യോമസൈന്യത്തെയും തങ്ങളുടെ പ്രവർത്തനപരിധിവിട്ടു് ആയിരക്കണക്കിനു മൈലുകൾക്കു് അപ്പുറം അയച്ചു് അവികസിതവും അല്പവികസിതവുമായ രാജ്യങ്ങളെ ഭീഷണിപ്പെടുത്തി അടിമത്തത്തിലേക്കു് കൊണ്ടുവരേണ്ട ആവശ്യം നേരിടുന്നു. അന്തർരാഷ്ട്രീയ സംഘർഷത്തിനുള്ള പ്രാഥമികകാരണമിതാണു്. ഈ മത്സരമവസാനിപ്പിക്കുകയും സമാധാനം കൈവരുത്തുകയും ചെയ്യാൻ ആഗ്രഹിക്കുന്നെങ്കിൽ, അതിനുള്ള കാരണം ഇല്ലായ്മ ചെയ്യാൻ നാം തയ്യാറായിരിക്കേണ്ടതു് ആവശ്യമാണു്. രാഷ്ട്രങ്ങൾ അവരുടെ പ്രാഥമികാവശ്യങ്ങളുടെ കാര്യത്തിൽ സംതൃപ്തരായിരിക്കണം, വ്യാപാരങ്ങളെ പരിമിതപ്പെടുത്തണം. അന്തർരാഷ്ട്രീയ വ്യാപാരങ്ങൾ പ്രധാനമായും മിച്ചസാധനങ്ങ

ളിലും, ആഡംബരവസ്തുക്കളിലുമായി പരിമിതപ്പെടുത്തിനിത്തണം. ആവുന്നതു ഓരോരുത്തരുടെയും പ്രവത്തനങ്ങളെ സംബന്ധിച്ചിടത്തോളം അവർ പ്രധാനമായും തൊട്ടുകിടക്കുന്ന സമുദ്രങ്ങളിലായി പരിമിതപ്പെടുത്തണം. പാശ്ചാത്യരാജ്യങ്ങരം പൌരസ്ത്യസമുദ്രങ്ങളിൽനിന്നും പിൻവാങ്ങണം. ഇപ്രകാരം സാരവത്തായ ചില വ്യത്യാസങ്ങരം കൈക്കൊള്ളാൻ നാം തയ്യാറായില്ലെങ്കിൽ, ഒരു അക്രമരഹിതസമുദായം രൂപപ്പെടുത്താനുള്ള പ്രതീക്ഷകരം നിഷ്പ്രയോജനമാണ്. പാശ്ചാത്യർ 'ഏഷ്യവിടുക' എന്നതു് നമ്മുടെ മുദ്രാവാക്യമായിരിക്കണം.



## ഞാൻ ഒരു സർവ്വാധിപതിയായാൽ:

ഒരുമണിക്കൂർ നേരത്തേക്കു് എന്നെ ഇൻഡ്യയുടെ സർവ്വാധിപതിയായി നിയമിച്ചാൽ, ഞാൻ ആദ്യമായി ചെയ്യുന്നതു് നഷ്ടപരിഹാരം കൂടാതെ സകല മദ്യഷാപ്പുകളും അടയ്ക്കുകയായിരിക്കും—എന്നിട്ടു് സകല ഫാക്ടറി ഉടമസ്ഥന്മാരെക്കൊണ്ടും, അവരുടെ തൊഴിലാളികരംക്കു് മനുഷ്യോചിതമായ സുഖസൗകര്യങ്ങരം ഏർപ്പാടുചെയ്യിക്കുകയും, നിർദ്ദോഷമായ പാനീയങ്ങളും, അതുപോലെതന്നെ നിർദ്ദോഷമായ വിനോദങ്ങളും, തൊഴിലാളികരംക്കു് ലഭിക്കാൻ പര്യാപ്തമായ ലഘുഭക്ഷണശാലകളും വിനോദശാലകളും തുറപ്പിക്കുകയും ചെയ്യുകയായിരിക്കും.

(ഗാന്ധിജി)

# നമോവാകം

(ഏ. വി. ശ്രീകണ്ഠപ്പൊതുവാൾ)

വന്നാലും ജനുവരി മുപ്പതേ കൺകാണാതെ
നിന്നീടും ഞങ്ങൾക്കൊന്നീ വഴി നീ കാണിച്ചാലും
ഞങ്ങൾതൻ കയ്യിലങ്ങേകിയ കെടാദീപം
മങ്ങിപ്പോയതിൽ സ്നേഹം പകർന്നില്ലയ്യോ ഞങ്ങൾ.
ഉഗ്രമാം വിലങ്ങേന്തിക്കരുവാളിച്ച കൈകൾ
ശക്തങ്ങളായില്ലിന്നും കർത്തവ്യത്തിനു മുമ്പിൽ
കേവലം ജഡലോകം സന്ത്യജിച്ചീലോകത്തിൻ
ഭാവിതൻ വഴികാട്ടി ജ്വലിക്കും പ്രകാശമേ
താവകസമക്ഷമീ ഞങ്ങൾ തൻ ഹൃദയത്തിൻ
പൂവുകൾ സ്വയമർച്ചനാർഹങ്ങളായിടാവൂ!

ഒട്ടിയ വയറുമീയൊടിഞ്ഞ മുതുകുമാ-
യൊട്ടിടപാഴാക്കാതെ പാടത്തും പറമ്പിലും
പൊട്ടിയ ഗ്രാമങ്ങൾ തൻ ജീവനാഡികൾവെച്ചു-
കെട്ടുവാനുള്ള ശക്തി ഞങ്ങളിൽ പകരുവാൻ
എന്നാളും പൊലിയാത്ത സത്യദീപവുമേന്തി-
വന്നാലും! വന്നാലും! നീ ബാപ്പുവിൻ ശ്രാദ്ധനാളേ !!

ഞങ്ങളിട്ടിനമേഴുവർഷത്തിൻ മുമ്പീ വിശ്വ-
രംഗത്തിൻ മുന്നിലന്തിവീണ്ണുണിഞ്ഞതാം ചോരപ്പിൽ
ഭാവിതന്നിരുൾ ദർശിച്ചീലന്നു പകലിൻെറ-
കോവിലിൽ പൂജാരികളായ് ഞങ്ങൾ തെളിഞ്ഞുപോയ്.

ഇന്നു ഞങ്ങൾതൻ വഴികാണായ്മയ്ക്കതെമ്മൂല-
മെന്നിപ്പോളപരാധബോധത്താൽ കാണ്മൂ ഞങ്ങൾ!
അങ്ങതൻ ദേഹഭസ്മധാരണഭാഗ്യംനേടി-
ഗ്ഗംഗയും യമുനയും ഭക്തിഗീതങ്ങൾ പാടി
തരംഗകരങ്ങളാലാവിഭൂതിയേ ഞങ്ങൾ-
ക്കണിഞ്ഞീടുവാനെറിയുന്നിതാ മഹാത്മാവേ
അച്ചിതാഭസ്മം ചൂടിയാർഷസംസ്കാരത്തിന്റെ-
യുജ്ജ്വലാകൃതി കാട്ടിനില്ക്കുന്നൂ ഹിമാചലം!
പാരതന്ത്ര്യത്തിൻ തമോവലയം ഭേദിക്കുവാൻ
പാരിനെപ്പാറിപ്പിക്കും സാത്വികപ്രകാശമേ!
സ്നേഹപ്പൊൻകരങ്ങളാൽ ഞങ്ങളെത്തലോടീടും
ത്യാഗത്തിൻ ജനവരി മുപ്പതേ! നമോവാകം!!



## നിർമ്മാണപരിപാടി.

നിർമ്മാണപ്രവർത്തനം ഒരു സമരകൗശലമോ, സമരസമ്പ്രദായമോ അല്ല. അതു് ഒരു ജീവിതമുറയുടെ പര്യായമായാണു് പ്രവർത്തിക്കുന്നതു്.



# ഒഴിച്ചുകൂടാത്ത മറെറാരു മാർഗ്ഗം

(ജി. രാമചന്ദ്രൻ, ഡയറക്ടർ ഗാന്ധിഗ്രാമം)

ലോകസ്ഥിതിഗതികളെ പരമമായി ഒന്നപഗ്രഥിച്ചു നോക്കു മ്പോൾ മനുഷ്യഹൃദയത്തെ സ്വാധീനമാക്കുന്നതിനുവേണ്ടി അണു മാത്രം സംശയമോ ഭയമോ വിട്ടുവീഴ്ചയോ കൂടാതെ പരസ്പരം അഭിമുഖീകരിച്ചു നില്ക്കുന്ന രണ്ടു തത്വസംഹിതകളും പരിപാടി കളും ഉണ്ടെന്നു കാണുവാൻ കഴിയും. മറെറല്ലാ തത്വസംഹിത കളും പരിപാടികളും ഇവയുടെ വെറും വകഭേദങ്ങളോ നിഴലു കളോ, ധ്വനികളോ അല്ലെങ്കിൽ ഇവയുമായി താല്ക്കാലിക വൈരുദ്ധ്യമുള്ള സിദ്ധാന്തങ്ങളോ ആയിരിക്കും. അവയിലൊന്ന്, ഇടിനാദത്തെ വെല്ലുന്ന പാദപതനത്തോടും അട്ടഹാസത്തോടും കൂടി ഭൂമുഖത്തിന്റെ അർദ്ധഭാഗത്തോളം തന്റെ ചവിട്ടടിയിൽ അമർത്തിയിരിക്കുന്നു. മറേറതാകട്ടെ അതിന്റെ ജനനാരംഭ ത്തിലെ വേദനകളുടെ നടുവിലാണ്. അതാകട്ടെ ഇൻഡ്യയുടെ ഹൃദയാന്തർഭാഗത്തുള്ള ഒരു മധുര ധ്വനിയും നിശ്ശബ്ദ ചലനവു മാണ്. പക്ഷേ ഈ മധുര ശബ്ദം ലോകശ്രദ്ധയെ സമാകർഷിച്ചി ട്ടുണ്ട്. ഇവയിൽ ആദ്യത്തേത് കമ്മ്യൂണിസവും മറേറത് സർവ്വോദയവുമാകുന്നു.

കമ്മ്യൂണിസം തന്റെ നേട്ടങ്ങളെക്കൊണ്ട് ഇപ്പോൾതന്നെ ശക്തവും മഹത്തുമായിത്തീർന്നിട്ടുണ്ട്. സർവ്വോദയമാണെങ്കിൽ യാതൊരു ഡടപടലുംകൂടാതെ ഭാവിയിൽ സാധിതപ്രായ മാക്കാൻ കഴിവുള്ള കാര്യങ്ങളെകുറിച്ച് ഉള്ളതായ അതിന്റെ വാഗ്ദാനംകൊണ്ട് മഹത്താണ്.

നമുക്ക് ഈ ഭൂപടത്തെ ഒന്നു നോക്കാം. ഏഷ്യയിലും യൂറോപ്പിലും വ്യാപിച്ചിരിക്കുന്ന, റഷ്യ കീഴടക്കിയിട്ടുള്ള ഭൂ പരിധിയും, ഇപ്പോൾ അവക്കു ചൈനയോടുള്ള ബന്ധവും ഒത്തു ചേർത്തു നോക്കുമ്പോൾ യഥാർത്ഥത്തിൽ എത്ര വിസ്തൃതവും,

സാദ്ധ്യതകളം നിറഞ്ഞതുമായ ഒരു ഭൂവിഭാഗമാണ് അതെന്നു മനസ്സിലാവും. അതിൻെറ വലിപ്പത്തിനു മുമ്പിൽ കണ്ണടച്ചു കളയുന്നതു് മൂത്ത വിഡ്ഢിത്തം മാത്രമേ ആവുകയുള്ളു. മനുഷ്യ വർഗ്ഗത്തിൻെറ ജീവിതഗതികളെ സംബന്ധിച്ചിടത്തോളം റഷ്യ കമ്യൂണിസ്റ്റാകുന്നതു് തികച്ചും പ്രാധാന്യമുള്ളതായിരുന്നു. പക്ഷേ ചൈന കമ്മ്യൂണിസ്റ്റാകുന്നതു് അതിനെക്കാഠം ഗൌരവതര മായ അത്ഥമുള്ളതാണ്. ചൈനായുടെ ചരിത്രത്തിൻെറ അഗാധതയും, ചരിത്രാതീതകാലംമുതൽ അവളുടെ സന്താനങ്ങ ളുടെ നശിക്കാത്ത ഊർജ്ജസ്വലതയും, അതിൻെറ വിസ്തൃത പ്രദേശങ്ങളിൽ സ്ഥാപിക്കാൻ കഴിഞ്ഞിട്ടുള്ള വ്യക്തമായ ഐക്യവും, സർവ്വോപരി അതു് 60 കോടി മനുഷ്യജീവികളെ ഉഠംക്കൊള്ളുന്നു എന്ന പരമാത്ഥവും ലോകചരിത്രത്തിൻെറ മനോഹരദൃശ്യത്തെ വീക്ഷിക്കുന്ന ഏതൊരു ബുദ്ധിജീവിക്കും വിസ്മരിക്കാവുന്നതല്ല. ഒരു പേമാരിപോലെ കമ്മ്യൂണിസം അവസാനിച്ചുപോകുമെന്നും, പിന്നീടു് കാര്യങ്ങളെല്ലാം പഴയതു പോലെ ആയിക്കൊള്ളുമെന്നുമുള്ള അബദ്ധ വിചാരങ്ങഠം ഈ ഘട്ടത്തിലെങ്കിലും ഉപേക്ഷിക്കേണ്ടതാണ്. ലോകകമ്മ്യൂണിസം പരിഗണനാർഹമായ ഒരു ശക്തിയും, ഒഴിഞ്ഞുപോകാൻ കഴി യാത്ത ഒരു വെല്ലുവിളിയുമാണ്. രാഷ്ട്രീയവും, സാമുദായികവും സാമ്പത്തികവുമായ മൂല്യങ്ങഠം നമ്മെ നടുക്കിക്കൊണ്ടു് പരി വത്തനവിധേയമായിട്ടുണ്ടു്, അങ്ങനെ ഇനിയും പുറകോട്ടു നോക്കാതിരിക്കാൻ നമ്മുടെ മനസ്സിനെ ഉറപ്പിക്കേണ്ടതാണ്. എന്നാൽ ഇതുകൊണ്ടു് നാം മുന്നോട്ടു നോക്കുമ്പോഠം, കമ്മ്യൂണി സവും അതു് അന്തർഭവിക്കുന്നതായ കാര്യങ്ങളുമല്ലാതെ മറെറാന്നും തന്നെ ഉണ്ടായിരിക്കാൻ ഇടയില്ലെന്നു് അത്ഥമാക്കരുതു്. കമ്യൂണിസത്തിനകത്തുതന്നെ ആത്മനാശകശക്തി ശരിക്കു് ഉണ്ടെന്നുള്ളതിനു് നമുക്കു് ധാരാളം തെളിവുകഠം ഉണ്ടു്. ആ പരാജയത്തിനു കാലതാമസം നേരിട്ടേക്കാമെങ്കിലും കമ്മ്യൂ ണിസ്ററു ഭാഷയിൽതന്നെ പറഞ്ഞാൽ അവസാനത്തിൽ അതു്

ചരിത്രപരമായ ഒരു ആവശ്യമായിത്തന്നെ വരും. കമ്മ്യൂണിസത്തിനകത്തുള്ള ആത്മനാശകശക്തിയുടെ ഘടനാവിശേഷം അതിൻെറ മാർഗ്ഗത്തിൽതന്നെ സുനിശ്ചിതമായി സംഭവ്യമാണ്. കമ്മ്യൂണിസത്തിൻെറ വളർച്ച വിദ്വേഷത്തിൻെറ ശക്തിയിലും നിർദ്ദയമായ ബലാൽക്കാരത്തിൻെറ സമ്മർദ്ദത്തിലുമാണ് അടിസ്ഥാനപ്പെടുത്തിയിരിക്കുന്നത്. ഭൗതികമണ്ഡലത്തിലുള്ള നിയമങ്ങൾപോലെ അത്ര അനപേക്ഷണീയങ്ങളായ നിയമങ്ങൾ ധാർമ്മികമണ്ഡലത്തിലുമുണ്ട്. ഭൗതികശാസ്ത്രജ്ഞന്മാർ ഭൗതികനിയമങ്ങളെ കണ്ടുപിടിച്ച് വ്യക്തമാക്കിയിട്ടുള്ളതുപോലെ, ധാർമ്മികമണ്ഡലത്തിലുള്ള ശാസ്ത്രജ്ഞന്മാരുടെ ഒരു അനുസ്യൂത പരമ്പര അവിശ്വാസികളുടെ ശാപങ്ങളും അട്ടഹാസങ്ങളുംകൊണ്ട് കടുകിടപോലും മാററുവാൻ കഴിയാത്ത ധാർമ്മിക നിയമങ്ങളുടെ സാധുതയെ കണ്ടുപിടിച്ചിട്ടുണ്ട്. അത്തരം ഒരു ധാർമ്മിക തത്വമാണ് വിദ്വേഷവും അക്രമവും തത്തുല്യങ്ങളായ എതിർവികാരങ്ങളുടെ ശക്തിയെ ജനിപ്പിക്കുമെന്നുള്ളത്. ഇത് ജീവിതത്തിൻെറ ഗവേഷണശാലയിൽ ആക്കും ആരെയും പരീക്ഷണം നടത്തി കാണിച്ചുകൊടുക്കാവുന്നതാണ്. ''നീ ദ്വേഷിച്ചാൽ പകരം നിനക്കും ദ്വേഷം ലഭിക്കും. നീ അക്രമം കാണിച്ചാൽ അക്രമംതന്നെ നിനക്കും പകരം ലഭിക്കും'' കൂടുതൽ സംഘടിതമായ വിദ്വേഷത്തിനും അക്രമത്തിനും കുറച്ചുമാത്രം സംഘടിതമായ അക്രമവിദ്വേഷങ്ങളെ അടിച്ചമർത്താനും അവയെ അനുസരിപ്പിക്കാനും സാധിക്കും. അതുപോലെതന്നെ ഭൗതികനിയമങ്ങളെയും പുറമെനിന്നുള്ള ശക്തിയുടെ പ്രയോഗത്താൽ തലകീഴായി മറിക്കുവാൻ സാധിക്കും. പക്ഷേ അത്തരമൊരു അസ്വാഭാവികാവസ്ഥ സ്വാശ്രയമുള്ളതല്ല. അത് തന്നിൽനിന്നും അന്യമായ ഒന്നിനെ ആശ്രയിച്ചിരിക്കുകയും ആ ബഹിർശക്തി ദുർബലമാകുമ്പോൾ സർവ്വവും തകരുകയും ചെയ്യുന്നു. കമ്മ്യൂണിസ്ററുകാർ ന്യായമായിത്തന്നെ പല അന്ധവിശ്വാസങ്ങളേയും അധിക്ഷേപിക്കു

ന്നുണ്ട്. പക്ഷേ വിദ്വേഷത്തേയും അക്രമത്തേയും അവലംബിച്ചു കൊണ്ട് മനുഷ്യരാശിയുടെ സാമൂഹ്യവും സാമ്പത്തികവും രാഷ്ട്രീയവും ആയ ക്ഷേമം നേടാമെന്നുള്ള വിശ്വാസത്തെക്കാരം അധികംഅപഹാസ്യമായ അന്ധവിശ്വാസം മറെറന്താണുള്ളത്? സ്നേഹവും അഹിംസയും വിലയില്ലാത്തതാണെങ്കിൽ പിന്നെ എന്തിനാണ് ഇവയും ഇവയുടെ രൂപഭേദങ്ങളും കമ്മ്യൂണിസ്ററവൃത്തങ്ങളിലുള്ളവർ ശ്രദ്ധാപൂർവ്വം പരിശീലിക്കുന്നത്? തങ്ങളുടെ ഇടയിൽ വിജയം വരിക്കുന്നതിന് ഇവ പര്യാപ്തമാണെങ്കിൽ കമ്മ്യൂണിസ്ററവൃത്തങ്ങരംക്കു പുറമെയുള്ളവരോടുള്ള പെരുമാററത്തിൽ ഇവയെ എന്തിന് ഉപേക്ഷിക്കുന്നു? എപ്പോഴെങ്കിലും കമ്മ്യൂണിസം നശിപ്പിക്കപ്പെട്ടുമെങ്കിൽ അതു സംഭവിക്കുന്നതു് അതിൽതന്നെ അടങ്ങിയിരിക്കുന്ന ആത്മനാശക ശക്തിയുടെ ഫലമായിട്ടായിരിക്കും. അന്യ ശക്തികരം ഈ പരാജയത്തെ ത്വരിപ്പിക്കുമെങ്കിലും വാസ്തവത്തിൽ ഈ പരാജയം വരുന്നതു് അന്തർഭാഗത്തുനിന്നുതന്നെയായിരിക്കും.

റഷ്യയിൽ കമ്മ്യൂണിസ്ററരാഷ്ട്രം കെട്ടിപ്പടുത്തതിൻെറ ശേഷം അല്പം ചില ദശാബ്ദങ്ങരംക്കുള്ളിൽ ഫാസിസത്തിൻെറയും നാസിസത്തിൻെറയും പ്രത്യുദയം ഉണ്ടായി. ഹിററ്ലരുടെ വിദ്വേഷവും അക്രമവും കമ്മ്യൂണിസ്ററവിദ്വേഷത്തിൻെറയും അക്രമത്തിൻെറയും പ്രതിഫലനമായിരുന്നു. ലോകത്തിലെ ആദ്യത്തെ കമ്മ്യൂണിസ്റ്റ്രാഷ്ട്രം ഹിററ്ലരുടെ ജമ്മനിയിൽനിന്നും രക്ഷപ്പെട്ടതു് പാശ്ചാത്യ ജനായത്തരാജ്യങ്ങളുടെ സഹായത്തോടുകൂടിയായിരുന്നുവെന്നുള്ള വസ്തുത ചരിത്രത്തിലെ ഒരു വിചിത്രസംഭവമാണ്. എന്നാൽ ഇപ്പോഴാകട്ടെ ആ പാശ്ചാത്യ ജനായത്തരാജ്യങ്ങളും നാസികളുടെ അക്രമത്തിൽ നിന്നും രക്ഷിക്കപ്പെട്ട റഷ്യയുംതമ്മിൽ ഒരു അണുയുദ്ധത്തിൻെറ വക്കിൽ എത്തിയിരിക്കുകയാണ്. സത്യം, കടംകഥകളെക്കാരം വിചിത്രമായിരിക്കുമെന്നുള്ള ചൊല്ല് ഇവിടെ പ്രത്യ

ക്ഷരം വാസ്തവമായിട്ടാണ് കാണുന്നതു്. എന്നാൽ കമ്മ്യൂണിസത്തിനു് ഇതിനെക്കാറം വിനാശകരമായിട്ടുള്ളതു്, അതിൻെറ ഉള്ളിൽനിന്നുതന്നെ ഇടയ്ക്കിടെ ഉണ്ടായിക്കൊണ്ടിരിക്കുന്ന സ്ഫോടനങ്ങളാണു്. ലോകത്തിൽ ആദ്യത്തെ കമ്മ്യൂണിസ്റ്റ് രാഷ്ട്രത്തിനുള്ളിൽ നടന്നതും രക്തപങ്കിലവും അതുല്യവുമായ ബറിയാസംഭവത്തോടുകൂടി അവസാനിച്ചതുമായ നിരവധി ശുദ്ധീകരണസംഭവങ്ങറം, ഇവയ്ക്കു ചരിത്രപരങ്ങളായ ഉദാഹരണങ്ങളാണു്. സോവിയററരാഷ്ട്രത്തിൻെറ പ്രതാപവും ശക്തിയും കെട്ടിപ്പടുത്ത അനേകംപേർ ബറിയയോടൊപ്പം അപ്രത്യക്ഷരായിട്ടുണ്ടു്. സ്റ്റാലിൻെറ പുത്രൻെറ ഗതി എന്തായി എന്നുള്ള കാര്യം അജ്ഞാതമാണു്. ഉദാഹരണമായി ഡാ: കട്ജ്ജു ഈ രാജ്യത്തെ വിദേശശക്തികറംക്കു് ഒററിക്കൊടുക്കുവാൻ ശ്രമിച്ചുകൊണ്ടിരിക്കുകയും അദ്ദേഹത്തെ പണ്ഡിററ്നെഹ്റു പെട്ടെന്നു് അറസ്റ്റ് ചെയ്തു് രഹസ്യമായി വിചാരണനടത്തി ശിക്ഷിക്കുകയും ചെയ്താൽ ലോകത്തിൽ അതെത്ര നടുക്കമുളവാക്കും. അത്തരമൊരു സംഭവം സ്വതന്ത്രഭാരതത്തിലും കോൺഗ്രസ്സ്പാർട്ടിയിലുമുള്ള കെട്ടുറപ്പിനെയല്ലാതെ മറെറന്തിനെയാണു് സൂചിപ്പിക്കുക? ഗാന്ധിജിയുടെ ഇൻഡ്യയിൽ അത്തരമൊരു കാര്യം അസംഭവ്യമാണു്. കള്ളന്മാരുടെയിടയിൽപ്പോലും സത്യസന്ധത ഉണ്ടെന്നു നാം കേട്ടറിഞ്ഞിട്ടുള്ളതാണു്. എന്നാൽ ഈ ഗുണംപോലും ഇല്ലാത്തവരാണോ ഈ മഹത്തായ കമ്മ്യൂണിസ്ററ്പാർട്ടിയെ കെട്ടിപ്പടുത്തവർ? പക്ഷേ ഏതായാലും കമ്മ്യൂണിസത്തെക്കുറിച്ചു ലാഘവമായ വിധികറം ഉണ്ടാകരുതു്. ബ്രിട്ടൺ, ഫ്രാൻസ്, ബൽജിയം മുതലായ രാഷ്ട്രീയ സാമ്രാജ്യശക്തികറം ഏതാണ്ടു് ഇരുനൂറ വർഷക്കാലത്തോളം ലോകത്തിൽ വളരെ വിസ്തൃതമായ ഒരു ഭാഗത്തെ കീഴടക്കിവച്ചിരുന്നതുപോലെ ഇനി വളരെക്കാലത്തേക്കു് കീഴടക്കി വച്ചുവെന്നും വരാം. പക്ഷേ മററ സാമ്രാജ്യതന്ത്രങ്ങറംപോലെ മാർക്സിയൻസാമ്രാജ്യവും, അതിലന്തർഭവിച്ചിരിക്കുന്ന ആത്മനാശകശക്തിമൂലം ഒരു ദിവസം മൺ

മറയുകയും ചെയ്യും. കമ്മ്യൂണിസത്തെ, അതിൻെറ വിനാശകര മായ മാർഗ്ഗത്തിൽനിന്നും രക്ഷിച്ച്, കമ്മ്യൂണിസത്തിൽ അടങ്ങി യിരിക്കുന്ന ആത്മനാശകശക്തിയിൽനിന്നും രക്ഷപ്പെടുത്തുവാ നുള്ള ഒരു മാർഗ്ഗം ഒരുപക്ഷേ ചൈന കണ്ടുപിടിച്ചുവെന്നും വരാം. അതു സംഭവിക്കുകയാണെങ്കിൽ കമ്മ്യൂണിസംതന്നെ മാർക്സിയൻ അല്ലാതായിത്തീരുകയും ഗാന്ധിയൻ ആയിത്തീരുകയും ചെയ്യും. ഏതായാലും മാർക്സിയൻ കമ്മ്യൂണിസം നിലനില്ക്കണമെങ്കിൽ, അതു് മാർക്സിയൻ അല്ലാതായിത്തീരുന്നുവെങ്കിൽമാത്രമേ സാദ്ധ്യ മാവൂ എന്ന ചിന്ത ആശ്ചര്യകരമല്ലേ!

ഇന്നു് ഈ അധുനാതനകാലത്തും കമ്മ്യൂണിസത്തിൻെറ അക്രമവും ഗൂഢാലോചനയും വിദ്വേഷവും പാശ്ചാത്യ ജനായത്ത രാഷ്ട്രങ്ങളെ മുമ്പെങ്ങുമില്ലാത്തവിധം പരസ്പരം അടുപ്പിക്കുകയും, അക്രമത്തിൻെറയും വിദ്വേഷത്തിൻെറയും രൂപത്തിലുള്ള ആഗോളമായ എതിർപദ്ധതികൾ അവർ ആസൂത്രണംചെയ്യുകയും ചെയ്തിരിക്കുകയാണു്. ഇന്നത്തെ അന്തർരാഷ്ട്രീയമായ ചതുരംഗ ക്കളി നാം സൂക്ഷിച്ചു നോക്കുകയാണെങ്കിൽ ഒരു കാര്യം നമുക്കു നിസ്സംശയം മനസ്സിലാക്കുവാൻ സാധിക്കും. ഒരുവശത്തുനിന്നുള്ള വിദ്വേഷപരവും ഹിംസാപരവുമായ മുന്നേററം, മറുവശത്തു നിന്നും അത്തരത്തിലുള്ള എതിർപദ്ധതികളുടെ കരുനീക്കം കൊണ്ടു് വെട്ടിക്കളയുകയാണു് ചെയ്യുന്നതു്. നമുക്കറിയാ വുന്ന പ്രപഞ്ചത്തിൻെറ സുനിശ്ചിതമായ ഒരു ധാർമ്മികനിയമം ഇവിടെ പ്രവർത്തിക്കുന്നുണ്ടു്. മൂന്നാം ലോകമഹായുദ്ധം ഒഴി വാക്കാൻ സാധിക്കുമെന്ന കാര്യം സംശയാസ്പദമെന്നു മാത്രമല്ല അസംഭവ്യമെന്നുംകൂടി തോന്നുന്നുണ്ടു്. സാർവ്വത്രികമായ സമ്പൂർണ്ണ നാശത്തിനു വേണ്ട ഭീമായുധങ്ങൾ സംഭരിക്കുകയും, ജലത്തിലും വായുവിലും ഭൂമിയിലും സഞ്ചരിക്കുന്ന വിപുല സൈന്യങ്ങൾ സംഘടിപ്പിക്കുകയും തെററിദ്ധാരണയുടെയും, വിദ്വേഷത്തിൻെറയും ശീതസമരങ്ങൾ ലോകത്തിൽ അഴിച്ചു

വിട്ടകയും ചെയ്തശേഷം, പിന്മാറിയിരുന്നുകൊണ്ട്, എന്തെങ്കിലും ഒരു മഹാത്ഭുതത്തിൽക്കൂടി സർവ്വനാശത്തെത്തടയാമെന്ന് ഭക്തിപൂർവ്വം ആഗ്രഹിക്കുകയും ചെയ്യുകയെന്നതു് പൊരുത്തപ്പെടാത്ത കാര്യങ്ങളാണ്. അതല്ല ധാർമ്മികനിയമം. വാളെടുത്തവൻ വാളാൽ നശിപ്പിക്കപ്പെടും. പണ്ഡിററ് നെഹ്റുവും ഏഷ്യയിലെ അദ്ദേഹത്തിൻെറ സഹപ്രവർത്തകരും, ഏഷ്യയുടെ മണ്ണിൽ ഒരു യുദ്ധം പൊട്ടിപ്പുറപ്പെടുന്നതിനെ തടഞ്ഞേക്കാം. പക്ഷേ അതുകൊണ്ട് യുദ്ധത്തെ മുഴവൻ തടയാൻ സാധിക്കുമെന്ന് അതിന് അർത്ഥമില്ല. അതുകൊണ്ട് കമ്മ്യൂണിസ്ററുകാരുടെ വിദ്വേഷവും അക്രമവും എതിരാളികളിൽ അതേ തരത്തിലുള്ള ഭയങ്കര അക്രമവും വിദ്വേഷവും ഉളവാക്കിയിട്ടുണ്ടെന്നും, ഇവതമ്മിലുള്ള അവസാനത്തെ ഒരു സമരം ലോകത്തിൻെറ ഭാവിയെത്തന്നെ അന്ധകാരപൂർണ്ണവും നാശോന്മുഖവും ആക്കിത്തീർത്തിട്ടുണ്ടെന്നും കാണാൻ കഴിയും.

ലോകത്തിൻെറ ഭാവിയുടെ ചിത്രം ഏതാണ്ട് ഇപ്രകാരമാണ്. ഇതു് വെറും ഊഹാപോഹമല്ല. ഇന്നത്തെ പരിതഃസ്ഥിതിയിൽ അടങ്ങിയിരിക്കുന്ന ഇരുണ്ട യാഥാർത്ഥ്യമിതാണ്. ഇടതുപക്ഷത്തിൻെറയും വലതുപക്ഷത്തിൻെറയും ചിന്തകളിൽപ്പെട്ട് വികാരങ്ങളാലും അകാരണസ്പർദ്ധയാലും കാഴ്ച നശിക്കാത്തവക്ക് ഇതു് വ്യക്തമായി മനസ്സിലാവും. ലോകസംസ്കാരത്തിനും പരിഷ്കാരത്തിനും ഭയങ്കരമായ ഒരു തകർച്ചയാണ് മൂന്നാം ലോകമഹായുദ്ധംകൊണ്ട് നാം അർത്ഥമാക്കേണ്ടതു്. മാത്രമല്ല, കുറേക്കാലത്തേക്ക് വീണ്ടും ഒരു ഇരുളടഞ്ഞ കാലമുണ്ടാവുമെന്ന് നാം ധരിക്കണം. പക്ഷേ മനുഷ്യസമുദായമാകമാനം കുറേക്കൂടി പൂർണ്ണവും മഹത്തരവുമായ ഒരു ജീവിതത്തിനുവേണ്ടിയുള്ള അതിൻെറ അനന്തമായ അന്വേഷണത്തിൽ തീർച്ചയായും പരാജയപ്പെടുകയില്ല. വേദനാപൂർണ്ണമായ അക്ഷീണയത്നത്തിൽക്കൂടി മനുഷ്യസമുദായം സ്വയം പുനരുദ്ധരിക്കപ്പെടും. അപ്പോഴാണ്

സർവ്വോദയമധുരശബ്ദത്തിന്റെ മഹത്വം വ്യക്തമാവുന്നതു്. ഗാന്ധിജിയുടെ മഹത്തായ ആത്മാവു് ഏതൊരു ദിവസത്തിനു വേണ്ടി പ്രവർത്തിക്കുകയും കാത്തിരിക്കുകയും ചെയ്തുവോ ആ ദിവസം അന്നു് ഉദയം ചെയ്യും.

കമ്മ്യൂണിസത്തിന്റെ വിജയത്തിന്റെയും നേട്ടങ്ങളുടെയും ഒരു ലേഖനമല്ലിതു്. പാശ്ചാത്യശക്തികളുടെ സാമ്രാജ്യത്വത്തെ പോലെതന്നെ കമ്മ്യൂണിസവും ദൂഷ്യങ്ങൾ മാത്രം നിറഞ്ഞ ഒന്നല്ല. ഇൻഡ്യയിലുള്ള ഏററവും വലിയ രാജ്യസ്നേഹികൾ പോലും ഈ രാജ്യത്തിലുള്ള ബ്രിട്ടീഷുകാരുടെ ചില വലിയ നേട്ടങ്ങളെക്കുറിച്ചു് ബഹുമാനത്തോടുകൂടി ഇന്നും സംസാരിക്കുന്നുണ്ടു്. ബ്രിട്ടീഷ് ഭരണാധികാരികൾക്കു് അഭിമാനിക്കത്തക്ക അത്തരം വമ്പിച്ച നേട്ടങ്ങൾ ഉണ്ടു്. കമ്യൂണിസ്റ്റുകാർ ഭരിക്കുന്ന രാജ്യത്തിലും അവക്കു് അഭിമാനിക്കത്തക്ക വലിയ നേട്ടങ്ങളുണ്ടു്. അത്തരം നേട്ടങ്ങളുടെ പട്ടിക പൂർണ്ണമായ ഒരു ബഹുമതിയെ സമാർജ്ജിക്കത്തക്ക ഒന്നായിരിക്കാം. ചൈനയും റഷ്യയും സന്ദർശിച്ചവർ, അവർ തങ്ങളുടെ കണ്ണുകൾകൊണ്ടുതന്നെ കണ്ട കാര്യങ്ങളെക്കുറിച്ചു് ആശ്ചര്യസ്തബ്ധരായി സംസാരിക്കുന്നതു നാം കേൾക്കാറുണ്ടു്. ചൈനയിലും റഷ്യയിലും ചെയ്തിട്ടുള്ള കാര്യങ്ങളിൽനിന്നും വലിയ ജനാധിപത്യരാഷ്ട്രങ്ങൾക്കു് ധാരാളം പഠിക്കുവാനുണ്ടെന്ന കാര്യത്തിൽ സംശയലേശമില്ല തന്നെ. സാമ്പത്തികനീതിയും സമത്വവുമില്ലാത്ത വെറും രാഷ്ട്രീയസ്വാതന്ത്ര്യം ജനായത്തഭരണത്തെ മുഴുവൻ അപഹാസ്യവും അർത്ഥശൂന്യവുമാക്കുമെന്നുള്ള പാഠം ഇനിയെങ്കിലും പഠിക്കേണ്ടതാണു്. ഈ പാഠം പഠിപ്പിച്ചതിനു് ലോകമാസകലം കമ്യൂണിസ്റ്റുകാരോടു് അഗാധമായ കടപ്പാടുള്ളവരായിരിക്കേണ്ടതാണു്. പക്ഷേ മഹത്താണെങ്കിലും ഈ നേട്ടങ്ങളെക്കുറിച്ചു മാത്രം നാം ചർച്ചചെയ്താൽ മതിയാവില്ല. മനുഷ്യാത്മാവിന്റെ സ്വാതന്ത്ര്യത്തിനു്, രാഷ്ട്രീയസാമ്രാജ്യങ്ങൾ തിരോ

ധാനം ചെയ്യണമെന്ന് ആവശ്യപ്പെട്ടതുപോലെ സ്വാതന്ത്ര്യം നഷ്ടപ്പെടുത്തി ഭൗതികമായ ഐശ്വര്യം ഒന്നുംതന്നെ നേടുവാൻ തയാറില്ലെന്ന് ഒരു ദിവസം പ്രഖ്യാപിക്കുന്നതായിരിക്കും.

ലോകത്തിന്റെ ഭാവിക്കു രൂപം കൊടുക്കുന്നതിൽ സർവ്വോദയത്തിന് എന്തെങ്കിലും സ്ഥാനമുണ്ടോ ? ചരിത്രത്തെ പ്രചോദിപ്പിക്കത്തക്കവിധം ആവശ്യമായ ഊർജ്ജസ്വലതയും, അഗാധതയും, വിസ്തൃതിയും ഔന്നത്യവും ഉളവാക്കുവാൻ അതിനു കഴിയുമോ ? സർവ്വോദയംതന്നെ എന്താണ് ? ലോകത്തിൽ ഇന്ന് അതെവിടെയാണുള്ളത് ? സർവ്വോദയത്തിന്റെ പേരിൽ എന്തെങ്കിലും ഒരവകാശവാദം പുറപ്പെടുവിക്കുന്നതിനുമുമ്പ് ഉത്തരം പറയേണ്ട ചില ചോദ്യങ്ങളാണ് ഇവ. ഉത്തരം പറയുവാൻ വിഷമമുള്ളതാണ് ഈ പ്രശ്നങ്ങൾ. എന്തായാലും ചുരുങ്ങിയ രൂപത്തിലെങ്കിലും ചില അടിസ്ഥാനതത്വങ്ങൾ നമുക്കു വ്യക്തമാക്കേണ്ടതാണ്.

സർവ്വോദയം ഒരു ലക്ഷ്യവും അതുപോലെ ഒരു മാർഗ്ഗവുമാണ്. വർണ്ണവർഗ്ഗരഹിതമായ ഒരു സമുദായമാണതിന്റെ ലക്ഷ്യം. സത്യഗ്രഹമാണ് അതിന്റെ മാർഗ്ഗം. മാർഗ്ഗത്തെയെന്നപോലെ ലക്ഷ്യവും ജനങ്ങളെ മനസ്സിലാക്കിയിട്ടില്ല. സത്യഗ്രഹമാർഗ്ഗത്തെക്കുറിച്ച് മിക്കവാറും എല്ലാവരും കുറച്ചൊക്കെ മനസ്സിലാക്കിയിട്ടുണ്ട്. അങ്ങുമിങ്ങുമുള്ള വ്യക്തികൾ മാത്രമല്ല ജനസമൂഹംതന്നെ നീതിക്കുവേണ്ടി നടത്തുന്ന അക്രമരഹിതമായ പ്രത്യക്ഷസമരമാണത്. ഈ ലക്ഷ്യവും മാർഗ്ഗവും രണ്ടും ഗാന്ധിജിയിൽകൂടിയാണ് നമുക്കു ലഭിച്ചിട്ടുള്ളത്. ഗാന്ധിജി ഒരു മഹാനായ വ്യക്തിമാത്രമായിരുന്നില്ല. ഒരേ സമയം അദ്ദേഹം ചരിത്രത്തിന്റെ സൃഷ്ടിയും സ്രഷ്ടാവുമായിരുന്നു. അദ്ദേഹം ഭാരതചരിത്രത്തിന്റെ മൂർത്തീകരണമായിരിക്കുകയും അദ്ദേഹത്തിൽനിന്നും ഒരു നവചരിത്രതരംഗം ഉൽഭൂതമാവുകയും ചെയ്തു. അദ്ദേഹം ചരിത്രത്തിന്റെ സൃഷ്ടിയായിരുന്നു

വെന്നതിന്റെ അത്ഥം, സാമ്രാജ്യദുഷ്പ്രഭുത്വത്തിന്റെ നിസ്സീമമായ ആയോധനശക്തിക്കെതിരായി നിരായുധരായ ജനങ്ങളുടെ തികച്ചും പുതിയ രൂപത്തിലുള്ള ഒരു വിപ്ലവത്തിന്റെ ശക്തി അദ്ദേഹം സ്വയം പ്രതിനിധീകരിച്ചുവെന്നുള്ളതാണ്. അത്തരമൊരു വിപ്ലവം ഉണ്ടാകേണ്ടതു് ഒഴിച്ചുകൂടാത്ത ഒരാവശ്യവുമായിരുന്നു. അല്ലാത്തപക്ഷം, ലോകമാസകലമുള്ള അശക്തരും നിരായുധരുമായ ജനങ്ങളുടെ ജീവിതം അനന്തമായ ദുഃഖത്തിൽപെട്ടമായിരുന്നു. അതു് അസംഭവ്യമാകയാൽ, സത്യഗ്രഹത്തിന്റെ ശക്തിപ്രകടനം ചരിത്രഗതിയുടെ ഒരംശമായിത്തീന്നു. അതുകൊണ്ടാണ് ലോകചരിത്രത്തിൽ സത്യഗ്രഹമാർഗ്ഗം ഒരു നവീനാദ്ധ്യായം എഴുതിച്ചേർത്തതു്. സത്യഗ്രഹമാർഗ്ഗമാണ് സർവ്വോദയസിദ്ധാന്തത്തിനു് ജീവനും സത്തയും രൂപവും കൊടുക്കുന്നതു്. സായുധരും ശരീരബലമുള്ളവരുമായവക്കെതിരായി, നിരായുധരും അശക്തരുമായ ജനങ്ങൾ പ്രയോഗിക്കുന്ന അജയ്യവും സംഘടിതവുമായ ധാമ്മികശക്തിയാണ് സത്യഗ്രഹമെന്നിരിക്കെ, ആ സത്യഗ്രഹത്തിന്റെ ലക്ഷ്യം, ബലവാന്മാരെന്നറിയപ്പെടുന്നവരോടൊപ്പമുള്ള ഒരു സ്ഥാനം, ബലഹീനരെന്നറിയപ്പെടുന്നവക്കു് ലഭിക്കുന്ന ഒരു സാമൂഹ്യവ്യവസ്ഥിതിയാണെന്നുള്ളതു് തക്കമററ സംഗതിയാണ്. മാർഗ്ഗം ലക്ഷ്യത്തിനു് രൂപം കൊടുക്കുന്നു. ന്യായം ലഭിക്കുന്നതിനു് പരിശുദ്ധമായ ധാമ്മികശക്തി പ്രയോഗിക്കുമ്പോഠം, ധാമ്മികശുദ്ധിയുള്ള നീതിയിലേക്കു് അതു നമ്മെ നയിക്കുന്നു. സ്വാതന്ത്ര്യത്തിനും നീതിക്കും വേണ്ടിയുള്ള സത്യഗ്രഹസമരത്തിൽനിന്നും ഒരു വർണ്ണവർഗ്ഗരഹിതമായ സമുദായമേ ഉണ്ടാവുകയുള്ളു. അതുകൊണ്ടു് സർവ്വോദയം ഒരു ഭൂരിപക്ഷഭരണമോ ഭൂരിപക്ഷത്തിന്റെ ഭൂരിസുഖമോ അല്ല. അതു് ഭൂരിപക്ഷത്തിന്റെ സുഖത്തോടൊപ്പം എല്ലാത്തരത്തിലുള്ള ന്യൂനപക്ഷത്തിന്റെയും സുഖമാണ്. വാസ്തവത്തിൽ, എണ്ണത്തിന്റെ ശക്തിയെ ഇതു് നിർവീര്യമാക്കുന്നു. ജനായത്തസമ്പ്രദായത്തിലുള്ള മാതിരി ഭൂരിപക്ഷത്തിന്റെ മർദ്ദനഭരണമോ, കമ്യൂണിസ

ത്തിലുള്ള മാതിരി ന്യൂനപക്ഷത്തിന്റെ അക്രമപൂർണ്ണമായ സ്വേച്ഛാധിപത്യമോ, ഇതിലില്ല. പാശ്ചാത്യദേശങ്ങളിൽ സർവോദയത്തിനോടേറ്റവും അടുപ്പമുള്ള ഭരണസമ്പ്രദായം ജനായത്ത സോഷ്യലിസമാണ്. പക്ഷേ സമാധാനപരമായ മാർഗ്ഗത്തിൽ കൂടി ജനസമ്മതിയോടുകൂടി സമ്പ്രാപ്തമാകുന്ന സോഷ്യലിസമാണെന്നേയുള്ളു. ചിലപ്പോഴൊക്കെ ഒരു ഗാന്ധിജിയുടേയോ, ഒരു വിനോബജിയുടേയോ ഭാഷ, മാർക്സിയൻ കമ്മ്യൂണിസത്തിന്റെ ചുവയുള്ളതായിത്തോന്നും. സർവോദയത്തിൽ ഏറ്റവും ബലവാന്, ഏറ്റവും ബലഹീനനെക്കാൾ യാതൊരവകാശവും കൂടുതൽ കാണുകയില്ലായെന്ന് ഗാന്ധിജി പറഞ്ഞപ്പോഴും, വായുവും വെള്ളവും പോലെ ഭൂമിയും, അല്ല, സമ്പത്തുപോലും സമുദായം പൊതുവെ പങ്കിട്ടെടുക്കേണ്ടതാണെന്ന് വിനോബജി പറയുമ്പോഴും, അവർ കമ്മ്യൂണിസ്റ്റുകാരുടെ തന്നെ ഭാഷയാണു പ്രയോഗിക്കുന്നത്. പക്ഷേ ഇവ തമ്മിലുള്ള സാമ്യം ഇവിടെ ത്തന്നെ അവസാനിക്കുന്നു. അത്തരം സോഷ്യലിസം ഒരു പാർട്ടിയുടെ ഹിംസാപൂർണ്ണമായ സ്വേച്ഛാധിപത്യത്തിൽക്കൂടിയല്ല, നേരേമറിച്ച് ഊർജ്ജസ്വലമായ ബോധനത്തിൽ കൂടിയും, സമാധാനപരമായ സത്യാഗ്രഹത്തിന്റെ മാർഗ്ഗത്തിൽക്കൂടിയുമാണ് കൈവരേണ്ടതു്.

പാശ്ചാത്യരുടെ ജനായത്തസോഷ്യലിസത്തിനും, സർവോദയസോഷ്യലിസത്തിനും തമ്മിലുള്ള വ്യത്യാസം ലക്ഷ്യത്തിന്റേതല്ല; മാർഗ്ഗത്തിന്റേതാണ്. പാശ്ചാത്യർ പ്രചരണത്തിലും, വോട്ടെടുപ്പിലും, നിയമസഭയിലും വിശ്വസിക്കുന്നു. സോഷ്യലിസം കൈവരുത്തുന്നതിനും, പടുത്തുയർത്തുന്നതിനും, പററിയ സമാധാനപരവും നീതിപൂർവ്വകവുമായ മാർഗ്ഗങ്ങളാണിവ. പക്ഷേ ഇതിന് കൂടുതൽ സമയമാവശ്യമുണ്ട്. പാശ്ചാത്യദേശത്തിലുള്ള ജനായത്തസോഷ്യലിസത്തിന് ഒരു ദീർഘചരിത്രമുണ്ടെങ്കിലും അതിനെ പൂർണ്ണമായും സഫലീകരിക്കാൻ സാധിച്ചിട്ടില്ല. സർ

വോദയ സോഷ്യലിസമാകട്ടെ, മാർഗ്ഗത്തെ സംബന്ധിച്ച് സത്യ ഗ്രഹമാകുന്ന നവീനസമ്പ്രദായംമൂലം കൂടുതൽ ഊർജ്ജസ്വലവും, വേഗതാപൂർണ്ണവുമാണ്. ഗാന്ധിജിയുടെ നേതൃത്വത്തിൽ സത്യ ഗ്രഹം, ചലനാത്മകമായ സാമൂഹ്യബോധനമായും, അതുപോലെ സമാധാനമാർഗ്ഗത്തിൽ കൂടിയുള്ള ജനകീയ പ്രക്ഷോഭണമായും പ്രത്യക്ഷപ്പെട്ടു. പാശ്ചാത്യദേശത്ത്, ജനായത്തസോഷ്യലിസ ത്തിന് പല ശതാബ്ദങ്ങൾകൊണ്ട് സാധിക്കുവാൻ കഴിഞ്ഞ കാര്യം ഭാരതത്തിൽ സർവോദയം എളുപ്പത്തിൽ സാധിക്കണം. പാശ്ചാത്യദേശത്തുള്ള ജനായത്തസോഷ്യലിസത്തെക്കാൾ, പു രോഗമനാത്മകമായ ഒരു സിദ്ധാന്തമായിട്ടാണ് സർവോദയ സോഷ്യലിസം ഉടലെടുത്തിരിക്കുന്നത്. അതുകൊണ്ട് ലോക ത്തിന്റെ ഭാവി സർവോദയ സോഷ്യലിസത്തിലേക്ക് അവശ്യം തിരിയേണ്ടതായിട്ടാണിരിക്കുന്നത്. ഭാരതത്തിന്റെ ആധുനിക ചരിത്രത്തിലുള്ള ഏററവും ആശ്ചര്യജനകമായ ഒരു കാര്യം ഇൻ ഡ്യൻസോഷ്യലിസ്ററപാർട്ടി പൂർണ്ണമനസ്സോടെ സത്യഗ്രഹ മാർഗ്ഗം സ്വീകരിച്ചുവെന്നതാണ്. ഏഷ്യയിലും ഇൻഡ്യയിലു മുള്ള ഉയർന്നുവരുന്ന തലമുറകളുടെ മനസ്സിലും ബുദ്ധിയിലും, രാഷ്ട്രീയജനായത്തസമ്പ്രദായവും മുതലാളിത്വ രാഷ്ട്രത്തിന്റെ വിവിധരൂപങ്ങളും എല്ലാംതന്നെ ആശക്കവകാശമില്ലാത്ത മട്ടിൽ പഴകിയവയായിപ്പോയിട്ടുണ്ട്. സോഷ്യലിസത്തിന്റെ നേർക്ക് ഒരു വല്യതായ ചായ്വ് ഉണ്ടായിട്ടുണ്ട്. എന്നാൽ സോഷ്യ ലിസത്തിന്റെ ത്വരിതവും, സാർവ്വത്രികവുമായ പ്രചാരം തട ഞ്ഞുകൊണ്ട്, കമ്യൂണിസ്ററമാർഗ്ഗത്തിന്റെ ഭീകരമായ സ്വ രൂപം ഉയർന്നു നിൽക്കുന്നു. സർവോദയസോഷ്യലിസം ആ ഭീകരതയെ എടുത്തുകളയുകയും, സമാധാനത്തിന്റെയും സത്യ സന്ധതയുടേയും, മാർഗ്ഗത്തിൽക്കൂടി സാമ്പത്തികവും, രാഷ്ട്രീയ വുമായ നീതിയിലേക്കുള്ള മാർഗ്ഗം കാണിച്ചുകൊടുക്കുകയും ചെയ്യു ന്നു. ഇന്നത്തെ ലോകപരിതഃസ്ഥിതിയിൽ, സർവോദയത്തി നുള്ള പ്രാധാന്യത്തിന്റെ സൂക്ഷ്മാംശം ഇതാണ്.

ഭാരതത്തിൽ സർവോദയം ഇപ്പോഠം ഒരു പുതിയ കാര്യമല്ല. വിനോബജിയുടേയും ജയപ്രകാശിൻെറയും അതുല്യമായ സഹപ്രവത്തനംമൂലം അതു് അധികമധികം പിന്തുണയും ശക്തിയും സമ്പാദിച്ചിട്ടുണ്ടു്. ആധുനികഭാരതീയചരിത്രത്തിലെ സുപ്രധാന സംഭവമായി പരിണമിച്ചേക്കാവുന്ന ഒരു സംഭവത്തിൻെറ ചിഹ്നമാണു് ഇവരുടെ അടുത്ത സഹപ്രവത്തനം. കമ്മ്യൂണിസത്തിൻെറ മഹത്തായ ഹൃദയത്തിൽ ഉള്ള അൽപമായ ബലഹീനത വിദ്വേഷത്തിൻെറയും, അക്രമത്തിൻെറയും മാർഗ്ഗമാണെന്നതുപോലെ, സർവോദയത്തിൻെറ ഇപ്പോഠം ചെറുതായ ശരീരത്തിൽ കുടികൊള്ളുന്ന മഹത്തായ ശക്തി, സത്യത്തിൻെറയും അഹിംസയുടേയും മാർഗ്ഗമാണു്. അതുകൊണ്ടു് ഇപ്പോഠം വലുതായിത്തോന്നിക്കുന്ന വസ്തു വാസ്തവത്തിൽ ക്രമേണ അദൃശ്യമായിപ്പോവുകയും, ചക്രവാളരേഖയിൽ നമ്മുടെ കൈപ്പടത്തിൻെറ വലിപ്പത്തിൽ മാത്രം കാണുന്ന വസ്തു ജീവശ്ശക്തി കൊടുക്കുന്ന ജലത്തോടുകൂടിയ കാർമേഘപടലമായി ഇനി വ്യക്തമാവുകയും ചെയ്യും. വൃത്തികെട്ട മാർഗ്ഗത്തിൽക്കൂടി മഹത്തായ ഒരു സാമൂഹ്യവ്യവസ്ഥിതി കെട്ടിപ്പടുക്കുവാൻ സാദ്ധ്യമല്ലെന്നുള്ള ബോധം ലോകത്തിലെങ്ങും ഇന്നു് വളൎന്നുവരികയാണു്. നീതിയും സമാധാനവും നിറഞ്ഞ ഒരു ലോകവ്യവസ്ഥിതി, ധാൎമ്മികവും സമാധാനപരവുമായ മാർഗ്ഗത്തിൽകൂടി മാത്രമെ നിൎമ്മിക്കുവാൻ സാധിക്കുകയുള്ളു എന്ന കാര്യത്തിൽ ഗാന്ധിജിക്കു മുമ്പുള്ള കാലത്തെക്കാഠം ഇപ്പോഠം അഭിപ്രായവ്യത്യാസം കുറവാണു്. അതുകൊണ്ടു് സർവോദയത്തിൽ പ്രവത്തിക്കുന്ന എല്ലാപേരും മനുഷ്യചരിത്രത്തിൽ ഒരു മഹത്തായ ധീരമാർഗ്ഗത്തിൽക്കൂടി ആദ്യം സഞ്ചരിക്കുന്നവരാണു് എന്ന ബോധം ഉള്ളവരായിരിക്കണം. അവരുടെ ആയുധം വ്യക്തികളും, അവരേക്കാഠം അധികം വലിയ സമൂഹങ്ങളും അച്ചടക്കത്തോടും അക്രമരാഹിത്യത്തോടും നടത്തുന്ന സത്യഗ്രഹസമരമാണെന്നു് ധരിക്കണം. ഈ അഹിംസാപ്രസ്ഥാനത്തിൽ ഭാരതത്തിനു് ധാരാളം അനുഭവവും പരിച

യവും ഉണ്ടായിട്ടുണ്ട്. സാമാന്യജനങ്ങളെ അക്രമരാഹിത്യത്തിൽ ഇണക്കിച്ചേർത്താണ് ഗാന്ധിജി, ബ്രിട്ടീഷുകാരെ ഇൻഡ്യയിൽനിന്നും പുറത്താക്കിയതു്. അത്തരം ഒരു സമ്പ്രദായത്തിൽ പുതിയ പ്രശ്നങ്ങളെ ജനിപ്പിക്കാതെ തന്നെ അനേകം പ്രശ്നങ്ങൾക്ക് പരിഹാരം കാണാൻ കഴിയും. വിദ്വേഷവും അക്രമവും ശരിക്ക് അതേരൂപത്തിൽ വിദ്വേഷവും അക്രമവും എതിരാളികളിൽ ഉളവാകുന്നതുപോലെ; സത്യവും അഹിംസയും അതേ രൂപത്തിലുള്ള പ്രത്യാഘാതങ്ങളാണ് ഉളവാക്കുന്നതു് ഇതാണ് മഹത്തായ ധാർമ്മികനിയമമെന്ന് ഒന്നുകൂടി സൂചിപ്പിച്ചുകൊള്ളട്ടെ. പണ്ഡിററ്നെഹ്റു, അന്തർരാഷ്ട്രീയമണ്ഡലത്തിലും, വിനോബജി രാജ്യത്തിനകത്തുള്ള മനുഷ്യനും മനുഷ്യനും തമ്മിലുള്ള മാനുഷികബന്ധത്തിലും ഈ നിയമം പ്രയോഗിക്കുകയാണ് ചെയ്യുന്നതു്. ഈ രണ്ടു പ്രയത്നങ്ങളും പരസ്പരം സഹായകരമാണ്. അതു് ഇൻഡ്യയേയും, ലോകത്തേയും ഇണക്കിച്ചേർത്തു് എല്ലാവർക്കും ശുഭമരുളുന്ന ഒരു പുണ്യദിനത്തിലേക്ക് ഉയർത്തും.

അതുകൊണ്ട് ഗാന്ധിജിയുടെ കാലടിപ്പാടുകളെ പിന്തുടരുന്ന എല്ലാവരും ഭാവി തങ്ങളിൽ അർപ്പിയ്ക്കപ്പെട്ടിരിക്കുന്നു എന്നുള്ള ബോധത്തോടെ ശിരസ്സുയർത്തിപ്പിടിക്കട്ടെ. അൽപ്പം മാത്രമാണ് നേട്ടമെന്ന് വച്ച് ആരും ലജ്ജിക്കേണ്ട. എന്തെന്നാൽ ചരിത്രത്തിൻെറ ഹൃദയത്തിൽ രൂപം കൊള്ളുന്ന ശക്തിയുടെ ഒരു മുന്നോടി മാത്രമാണ് അതു്. എല്ലാ സംശയങ്ങളും ഭയവും ദൂരീകരിക്കുവിൻ! ധൈര്യവും, ആശയും അചഞ്ചലമായിരിയ്ക്കട്ടെ! ഇളയ തലമുറയ്ക്കു് ഇതാ ഒരു ഉജ്വലമായ പാരമ്പര്യം ലഭിച്ചിരിക്കുന്നു. മനുഷ്യസമുദായത്തിനു് ഒരു നവജീവിതം അരുളുന്ന ദീപയഷ്ടിയാണ് അതെന്നുള്ളതു് ചെറിയ കാര്യമല്ല. "ഉത്തിഷ്ഠത! ജാഗ്രത! പ്രാപ്യവരാൻ നിബോധത!" എന്നുള്ളതായിരിക്കട്ടെ നമ്മുടെ മന്ത്രം.



# മഹാപ്രയാണം

(മഹാകവി രവീന്ദ്രനാഥടാഗോർ)

[ഇതു് മഹാകവി രവീന്ദ്രനാഥടാഗോറിന്റെ "Victory to the Victim" എന്ന കവിതയുടെ വിവർത്തനമാണു്. ഗാന്ധിജിയുടെ ജീവിതവും മരണവും ഉദ്ദേശിച്ചു് എഴുതിയതാണോ എന്നു് തോന്നുമാറു് അത്രക്കു് ഈ കവിതയിലെ വിഷയത്തിന്നു് ആ ജീവിതത്തോടും മരണത്തോടും സാമ്യത തോന്നുന്നു. ഗാന്ധിജിയുടെ മഹാപ്രയാണത്തിന്നു് എത്രയോ വർഷങ്ങൾക്കുമുമ്പു് എഴുതിയ ഈ കവിത മഹാകവിയുടെ ഭാവനാശക്തിയെ തികച്ചും പ്രസ്പഷ്ടമാക്കുന്നു.]

**ചെങ്കുത്തായ മലംപാതകളും, പൊരിയുന്ന മണലും, കൂർത്തുമൂർത്ത കല്ലുകളും നിറഞ്ഞ ദുർഗ്ഗമമായ മാർഗ്ഗങ്ങളിൽക്കൂടി നീങ്ങിക്കൊണ്ടിരിക്കുകയാണു് ആ വിശ്വാസിയായ മനുഷ്യൻ.**

ബലവാനും ബലഹീനനും, വൃദ്ധനും യുവാവും എല്ലാം അദ്ദേഹത്തെ പിൻതുടരുന്നു. അതെ, രാജ്യാധിപതികളും മണ്ണിൽ തൊഴിൽ ചെയ്യുന്നവരും. ചിലർക്കു് ക്ഷീണവും കാൽവേദനയുമുണ്ടാവുന്നു. മററു ചിലർ കോപിഷ്ഠരും സംശയാലുക്കളുമായിത്തീരുന്നു.

ഓരോ അടിയും വലിഞ്ഞുവെയ്ക്കുമ്പോൾ അവർ ചോദിക്കുന്നു— 'ഇനിയും നമുക്കെത്ര ദൂരം പോകണം ?'

വിശ്വാസിയായ മനുഷ്യന്റെ ഉത്തരം ഒരു പാട്ടുമാത്രമായിരുന്നു. ചിലർ നെററിചുളിക്കുന്നു, ചിലർ മുഷ്ടിചുരുട്ടുന്നു. എങ്കിലും അവർക്കദ്ദേഹത്തെ എതിർക്കാൻ കഴിയുന്നില്ല.

എല്ലാത്തിന്റെയും മുന്നോട്ടുള്ള ചലനത്തിന്റെയും അവ്യക്തമായ ആശയുടെയും ഒഴുക്കു് അവരെ മുന്നോട്ടുതള്ളിനീക്കുന്നു. ദിവസങ്ങൾ ഒന്നൊന്നായി കഴിയുന്നു,

നിത്യവും പിൻവാങ്ങിക്കൊണ്ടിരിക്കുന്ന ചക്രവാളം ആ അദൃശ്യ ശക്തിയുടെ നവീകൃതമായ ആകർഷണശക്തികൊണ്ടു് ഇവരെ മോഹിപ്പിക്കുന്നു. പക്ഷെ ഒടുവിൽ അവർ അക്ഷമരായിത്തീരുന്നു.

അവരുടെ മുഖം വീക്കുകയും, അവരുടെ ശാപവാക്കുകൾ ക്രമേണ ഉച്ചത്തിലാവുകയും ചെയ്യുന്നു.

പെട്ടെന്നു് കൂട്ടത്തിലൊരാൾ എഴുന്നേററുനില്ക്കുന്നു. നിർദ്ദയമായി നേതാവിനെ വിരൽചൂണ്ടിക്കൊണ്ടയാൾ വിളിച്ചു പറയുന്നു: "കള്ളപ്രവാചകാ, അങ്ങു ഞങ്ങളെ ചതിച്ചു." മററുള്ളവർ ഓരോരുത്തരായി ആ നിലവിളിയെ ഏററു പാടുകയും ചെയ്യുന്നു.

സ്ത്രീകൾ വിദ്വേഷത്താൽ ചീററുകയും പുരുഷന്മാർ അലറുകയും ചെയ്യുന്നു.

ഒടുവിൽ എല്ലാവരെക്കാളും ധീരനായ ഒരുവൻ പൊടുന്നനവെ അദ്ദേഹത്തെ പ്രഹരിക്കുന്നു. അവക്കദ്ദേഹത്തിൻെറ മുഖം കാണാമായിരുന്നില്ല. വിനാശോന്മുഖമായ കോപത്തോടു കൂടി അവർ അദ്ദേഹത്തിൻെറ മേൽ ചാടിവീഴുകയും, അദ്ദേഹത്തിൻെറ ജീവസ്പന്ദനം നിലച്ചു് നിലംപതിക്കുന്നതുവരെ അദ്ദേഹത്തെ പ്രഹരിക്കുകയും ചെയ്യുന്നു.

മരിച്ചുകിടക്കുന്ന രൂപത്തെ നോക്കിയപ്പോൾ പെട്ടെന്നവർ നിശ്ചലരാവുകയും ശ്വാസവിഹീനരാവുകയും ചെയ്യുന്നു.

സ്ത്രീകൾ ഉച്ചത്തിൽ തേങ്ങിക്കരഞ്ഞു. പുരുഷന്മാർ അവരുടെ കൈകളിൽ മുഖം മറച്ചുവെച്ചു. ചിലർ ആരും കാണാതെ ഒളിച്ചുപോകാൻ ശ്രമിച്ചു.

അവരുടെ പാപം, ബലിയർപ്പിക്കപ്പെട്ട ഒരു ജീവിതത്തോടു് അവരെ ബന്ധിച്ചുനിർത്തുന്നു. അവർ വിഭ്രാന്തരായി പര

സ്വരം ചോദിക്കുന്നു—നമുക്കിനി ആരു് വഴികാട്ടിത്തരും?
പൌരസ്ത്യദേശത്തുനിന്നും വന്ന ഒരു വൃദ്ധൻ നമ്രശിരസ്കനായി
പറഞ്ഞു:—ബലിയർപ്പിക്കപ്പെട്ട ആ ജീവിതം!

അവർ നിശ്ചലരായി നിശബ്ദരായിരുന്നു. ആ വൃദ്ധൻ വീണ്ടും പറയുകയാണു്—സാഹസംകൊണ്ടു് നാം അദ്ദേഹത്തെ നിരസിച്ചു; കോപംകൊണ്ടു് നാം അദ്ദേഹത്തെ കൊന്നു; ഇനി നാം സ്നേഹംകൊണ്ടു് അദ്ദേഹത്തെ സ്വീകരിക്കും. എന്തുകൊണ്ടെന്നാൽ ആ മരണത്തിൽകൂടി നമ്മുടെയെല്ലാം ജീവിതത്തിൽ അദ്ദേഹം ജീവിക്കുന്നു; അതെ അർപ്പിക്കപ്പെട്ട ആ ജീവിതം.

അവരെല്ലാം എഴുന്നേററുനില്ക്കുകയും എല്ലാവരും ചേർന്നു് ശബ്ദമുയർത്തി പാടുകയും ചെയ്തു. 'ബലിയർപ്പിക്കപ്പെട്ട ജീവിതം വിജയിക്കട്ടെ !!!'



# ബാപ്പു—സമാധാനത്തിന്റെ പ്രതീകം

(കാക്കാകലേൽക്കർ)

യൂറോപ്പിൽ കൊടുത്തുവരുന്ന നോബൽസമ്മാനങ്ങളിൽ സമാധാനവീരനുള്ള സമ്മാനം മഹാത്മാഗാന്ധിക്കു നൽകുമെന്നു് ചിലർ വിചാരിച്ചിരുന്നു. ആധുനികയുഗത്തിൽ ഗാന്ധിജിയോളം ആരുംതന്നെ സമാധാനത്തെ ഉപാസിച്ചിട്ടില്ലെന്നു് നമുക്കു് അറിയാമല്ലോ ? എന്നാൽ ആ സമ്മാനം ഗാന്ധിജിക്കു ലഭിക്കുകയുണ്ടായില്ല. അങ്ങിനെ ലഭിക്കാത്തതു നന്നായി എന്നു തന്നെ പറയാം. കാരണം, ഗാന്ധിജിയുടെ സമാധാനോപാസനയുടെ മൂല്യം ഒന്നുരണ്ടു ലക്ഷം രൂപയൊന്നുമല്ലല്ലോ ? ബാപ്പുജിയുടെ അഹിംസയും സമാധാനോപാസനയും ലോകത്തിൽ എല്ലാ രാജ്യങ്ങളിലും പ്രചരിക്കുകയും നാലു ഭൂഖണ്ഡങ്ങളിൽ ഖണ്ഡിതമായിക്കിടക്കുന്ന മനുഷ്യത്വം ഏകവും അഖണ്ഡവുമായിത്തീരുകയും വേണം. അതാണു് ഗാന്ധിജിയുടെ സമാധാനോപാസനയ്ക്കുള്ള യഥാൎത്ഥ സമ്മാനം.

ബാപ്പുവിനു് അങ്ങനെയൊരു സമ്മാനം വാങ്ങുന്നതിനു് തികച്ചും അർഹതയുണ്ടു്. പക്ഷേ, അദ്ദേഹത്തിനു് ആ സമ്മാനം നൽകുന്നതിനുള്ള യോഗ്യത മനുഷ്യജാതി ഇതുവരെ സമ്പാദിച്ചിട്ടുണ്ടോ ?

മുഴുവൻ മനുഷ്യസമുദായത്തിന്റെയും സംഗതി വിട്ടു് ഭാരതീയരായ നാം ഭാരതവാസികളെപ്പററി ആലോചിച്ചുനോക്കുക. നാം നമ്മുടെ രാജ്യത്തിൽ പരിപൂൎണ്ണ സാഹോദര്യം സ്ഥാപിക്കാത്തതുവരെ, എല്ലാ മതങ്ങളിലും ഏക കുടുംബഭാവം ഉണൎത്താത്തതുവരെ, പരിത്യക്തരായ സഹോദരന്മാരെ സ്വന്തമാക്കാത്തതുവരെ, വിശ്വസമാധാനത്തിനുള്ള നമ്മുടെ സേവനങ്ങൾ പരാജയത്തിലവസാനിക്കുന്നതാണു്. വിശ്വത്തിൽ മുഴുവൻ ഏക

കടുംബഭാവം സ്ഥാപിക്കുകയെന്ന ധർമ്മം ഭാരതത്തിന്റേതാണ്. അതിനുവേണ്ടിത്തന്നെയാണ് സമാധാനത്തിന്റെ പ്രതീകമായ ബാപ്പു നമ്മുടെയിടയിൽ ജനിച്ചതു്. ബാപ്പു തന്ന പ്രേരണകളെ സജീവമായി നിലനിർത്തി നമുക്ക് മുന്നോട്ട കാൽവെച്ചു പോകണം. നാം ഗാന്ധിജിയെ ബാപ്പു എന്നു പറയുന്നു. അതിന്റെ പിന്നിലും ഒരു ചരിത്രമുണ്ട്.

മോഹൻദാസ് കരംചന്ദ് ഗാന്ധിയുടെ കുട്ടിക്കാലത്തിൽ ആളുകൾ അദ്ദേഹത്തെ "മോഹൻ" എന്നു വിളിച്ചിരുന്നു. അദ്ദേഹം ആഫ്രിക്കയിൽ പോയി അവിടത്തെ ഭാരതീയർക്കു വേണ്ടി പ്രവർത്തിക്കാൻ തുടങ്ങിയപ്പോൾ ആളുകൾ അദ്ദേഹത്തെ 'ഭായി' എന്നാണ് വിളിച്ചിരുന്നതു്. അവിടെ ഒൻപതു് കൊല്ലം സത്യഗ്രഹം നടത്തിയപ്പോൾ 'കർമ്മവീർ' എന്ന ബിരുദം കിട്ടി. സത്യഗ്രഹികളായ സേവകന്മാർക്കുവേണ്ടി 'ഫിനിക്സി'ൽ ആശ്രമം നടത്തിയപ്പോൾ ആശ്രമവാസികൾ അദ്ദേഹത്തെ 'ബാപ്പു' അതായതു് പിതാവു് എന്നു വിളിച്ചുതുടങ്ങി. പിന്നെ ഭാരതത്തിൽ വന്നു് തന്റെ ആത്മശക്തികൊണ്ടു് ബീഹാറിലെകൃഷിക്കാരുടെ ദുരിതനിവാരണത്തിനുവേണ്ടി പ്രവർത്തിച്ചപ്പോൾ ആളുകൾ 'മഹാത്മാ' എന്ന പേർ നൽകി. ആധുനികയുഗത്തിൽ ഗാന്ധിജിയോളം മററാരും തന്നെ ശ്രേഷ്ഠമായ ആത്മശക്തിയെ സാമൂഹ്യമായി പ്രദർശിപ്പിച്ചിട്ടില്ല അതിനാൽ ഇക്കാലത്തിലെ മഹാത്മാവു് ഗാന്ധിജിതന്നെയാണ്. ലോകം മുഴുവൻ അദ്ദേഹത്തെ 'മഹാത്മജി' എന്ന പേരിൽ അറിയുന്നു.

എന്നാൽ ഭാരതത്തിലെ എല്ലാവരും മററുരാജ്യങ്ങളിലെ അനേകമാളുകളും മഹാത്മജിയെ ഓമനപ്പേരായി 'ബാപ്പു' എന്നു വിളിക്കുന്നു. ഈ പേരിൽ സ്നേഹവും ബഹുമാനവും അടങ്ങിയിട്ടുണ്ട്. ഗാന്ധിജിയാൽ സ്നേഹിക്കപ്പെട്ടുന്ന ലോകത്തിലെ ലക്ഷക്കണക്കിലുള്ള ജനങ്ങൾ അദ്ദേഹത്തെ 'ബാപ്പു' എന്നുതന്നെ പറയും.

ഗാന്ധിജിയുടെ ഹൃദയത്തിൽ ഒരാളും അന്യനല്ല. അദ്ദേഹത്തിന്ന് ലോകം മുഴുവനും ഒരു കുടുംബമാണ്.

"അയം നിജഃ പരോവേതി
ഗണനാ ലഘു ചേതസാം,
ഉദാരചരിതാനാം തു
വസുധൈവ കുടുംബകം."

എന്ന് ഒരു പ്രാചീനകവി പാടിയതു് ഒരുപക്ഷേ ഗാന്ധിജിയെ സ്മരിച്ചിട്ടായിരിക്കുമോ?

മഹാത്മജിയെ ഇന്നു നാം 'രാഷ്ട്രപിതാവു്' എന്നു വിളിക്കുന്നു. എന്നാൽ അദ്ദേഹത്തെ എല്ലാവരും മനുഷ്യപിതാവ് എന്നു വിളിക്കുന്ന കാലവും ഇനി വരുന്നതാണ്. അപ്പോഴാം 'ബാപ്പു' എന്ന പദത്തിന്റെ വൈശിഷ്ട്യം പരിപൂർണ്ണമായി പ്രകടമാകുന്നതാണ്;

ഗാന്ധിജി പറയാറുണ്ടായിരുന്നു—മനുഷ്യൻ സ്വഗൃഹത്തിലോ കുടുംബത്തിലോ വംശത്തിലോ പരിപാലിക്കുന്ന നിയമത്തെ തന്നെയാണ് ഞാൻ രാഷ്ട്രീയവും അന്തർരാഷ്ട്രീയവുമായ രംഗത്തിൽ പരീക്ഷിച്ചുനോക്കിയിട്ടുള്ളതു് ഒരു കുടുംബത്തിൽ പത്തു് അംഗങ്ങളുണ്ടെങ്കിൽ ആ പത്തുപേരുടെയും വിചാരങ്ങൾ പത്തുതരത്തിലായിരിക്കും. അവരുടെ ആഗ്രഹങ്ങളും വിഭിന്നങ്ങളായിരിക്കും എന്നാൽ അവരെല്ലാം സ്നേഹം നിമിത്തം പരസ്പരം സംരക്ഷിക്കുന്നു. ഒരുവൻ, മറെറാരുവൻ പറഞ്ഞതു് അനുസരിക്കുന്നു; മററുള്ളവരുടെ സുഖത്തിനുവേണ്ടി ഓരോരുത്തരും ബുദ്ധിമുട്ടുന്നു; ഒന്നായി ജീവിക്കുന്നു. അഭിപ്രായ വ്യത്യാസമുണ്ടായാലും അക്രമം പ്രവർത്തിക്കുന്നില്ല; പരസ്പരം കൊലചെയ്യുന്നില്ല. സ്വയം എല്ലാം ക്ഷമിച്ചു് മററുള്ളവരുടെ ഹൃദയത്തെ പ്രഭാപൂർണ്ണമാക്കുന്നു.

ഈ സ്നേഹനിയമംതന്നെ സമുദായങ്ങളുടെയിടയിലും ഭരണകർത്താക്കളുടെയിടയിലും ഭരിക്കപ്പെടുന്നവരുടെയിടയിലും

നടപ്പാക്കുന്നപക്ഷം ഈ ലോകത്തിൽ സമാധാനം സ്ഥാപിതമാകുന്നതും, യഥാർത്ഥവും പരിപൂർണ്ണവുമായ മനുഷ്യത്വം ഉദിക്കുന്നതുമാണ്.

ഭാരതത്തിൽ മുഴുവൻ സമാധാനം സ്ഥാപിക്കുന്നതിനുവേണ്ടി, ഗാന്ധിജി സ്വജീവിതരൂപത്തിലും മരണരൂപത്തിലും തപസ്സുചെയ്തു. മരണത്തിനുശേഷവും അദ്ദേഹം അവ്യക്തരൂപത്തിൽ സ്വപ്രവർത്തികൾ പല രൂപത്തിലും ചെയ്തുകൊണ്ടിരിക്കയാണ്. ഇന്നുവരെ ലോകം മുഴുവൻ, അധഃകൃതജനങ്ങളെ ഉപേക്ഷിതരെന്ന നിലയിൽ വെച്ചുകൊണ്ടിരിക്കുകയാണ്. ചില വ്യക്തികളും ചില ജാതിക്കാരും മാത്രം ബുദ്ധിപരമായും, സാമ്പത്തികമായും പുരോഗമിച്ചുവെന്നു പറയാം. എന്നാൽ ആ പുരോഗമനത്തെ ദരിദ്രജനതക്ക് ഉപയോഗപ്പെടുത്താൻ കഴിഞ്ഞിട്ടില്ല. ഭൂമി കയ്യിൽ കിട്ടിയ ആളുകൾ അത് അവരുടെ ഉടമസ്ഥതയിൽതന്നെ വെച്ച്, അതിൽ കൃഷിചെയ്യുന്നതിനുവേണ്ടി അവശരായ ജനങ്ങളെ മൃഗങ്ങളെപ്പോലെ നിയമിക്കുകയും കാപട്യവും സാമർത്ഥ്യവും ഉള്ളവർ ധനം ശേഖരിച്ചു കയ്യിൽ വെക്കുകയും, സ്വസഹോദരന്മാരെ പകുതിപ്പട്ടിണിയാക്കി കൂലിപ്പണി എടുപ്പിച്ചുവരികയും ചെയ്തു. ബലവും സംഘടനാശക്തിയുമുള്ളവർകൂടിയും സ്വന്തം ജ്ഞാനത്തെ മുഴുവൻ, സമുദായത്തിനുവേണ്ടി ഉപയോഗിക്കാൻ ശ്രമിച്ചില്ല. പാവങ്ങളുടെ അജ്ഞതയെ ഉപയോഗപ്പെടുത്തി അവരിൽ വലിയവർ സ്വപ്രഭുത്വത്തെ ഉറപ്പിച്ചു. ഇങ്ങനെയുള്ള വിഷമസ്ഥിതികളെല്ലാം വളർന്നുവന്ന് ഇന്നു ലോകം മുഴുവൻ സർവ്വനാശാവസ്ഥയിലെത്തിയിരിക്കുകയാണ്.

ഈ ഭയങ്കരപരിതഃസ്ഥിതിയിൽ, ബാപ്പുജി ഭാരതത്തിൻെറയും ലോകത്തിലെ അനേകം മഹാന്മാരുടേയും പ്രവർത്തനങ്ങൾ വഴിയായി വിശ്വകുടുംബവൃത്തി സ്ഥാപിക്കുവാനുള്ള പ്രയത്നം ചെയ്തുകാണിച്ചു. നാമിന്നു ആ മാർഗ്ഗത്തിൽകൂടിപ്പോകുമ്പോൾ ക്രമേണ അല്പാല്പമായ വിജയവും സമ്പാദിച്ചുവരുന്നുണ്ട്.

എന്നാൽ ഈ പ്രയത്നത്തിൽ ഭാരതത്തിന് വിജയം കൈവരേണമെങ്കിൽ ഭാരതത്തിൽത്തന്നെ ആദ്യം ഭ്രാതൃഭാവം ബലമായി പ്രതിഷ്ഠിക്കണം. ഭാരതത്തിന് ഇതു് പ്രയാസമുള്ള കാര്യമല്ല. ഭാരതത്തിൽ ബാപ്പുവിനെപ്പോലെ അനേകം മഹാത്മാക്കൾ പരമ്പരയായി പ്രവർത്തിച്ചുവന്നിട്ടുണ്ട്. അവരെല്ലാം പറഞ്ഞിട്ടുള്ളതു്, മനുഷ്യസമുദായത്തിന് അഭ്യുന്നതി, സമരംകൊണ്ടല്ല, നേരെമറിച്ച് സ്നേഹംകൊണ്ടും സമാധാനംകൊണ്ടും മാത്രമേ സമ്പാദിക്കാൻ സാധിക്കുകയുള്ളു എന്നതന്നെയാണ്. ഭാരതത്തിൽ പ്രകൃതിതന്നെ സകല ജാതിമതങ്ങളെയും ഒന്നിച്ചുപാർപ്പിച്ചിരിക്കുന്നു. എല്ലാ മതക്കാർക്കും എല്ലാത്തരം ജനങ്ങൾക്കും ഇവിടെ സ്വീകരണവും സ്ഥാനവും ലഭിച്ചിരിക്കുന്നു. ഭാരതീയ ചരിത്രത്തിൽ ലോകത്തിലെ എല്ലാ രാഷ്ട്രങ്ങളുടെയും സംസ്കാരങ്ങളും സാധനകളും കാണാവുന്നതാണ്. അതെല്ലാം ഐക്യരൂപത്തിൽ സ്വന്തമാക്കാനുള്ള പ്രേരണ ഗാന്ധിജി നമുക്കു തന്നിരിക്കുന്നു. ഇസ്ലാംമതത്തെയും ക്രിസ്തുമതത്തെയും ബഹുമാനിക്കാൻ അദ്ദേഹം പഠിപ്പിച്ചു. സർവ്വമതസമഭാവത്തിൻെറ ദീക്ഷ അദ്ദേഹം നൽകി. ഇപ്പോൾ ഗാന്ധിജിയുടെ കാലടിപ്പാടുകളെ നോക്കി സ്വതന്ത്രഭാരതം വിശ്രാന്തിക്കുവേണ്ടി മുമ്പോട്ട് പൊയ്ക്കൊണ്ടിരിക്കുകയാണ്. വാസ്തവത്തിൽ ബാപ്പുതന്നെയാണ് ഇന്നത്തെ ലോകത്തിലെ സമാധാനത്തിൻെറ ഏക മഹാപ്രതീകം.



# ഗാന്ധിജിയും വിപ്ലവപരമായ സാമൂഹ്യപരിവർത്തനവും

(റാൾഫ് റിച്ചാർഡ് കൈത്താൻ)

നാം എപ്പോഴും ഓർക്കേണ്ടതാവശ്യമാണ്, ഗാന്ധിജി ഒരു വിപ്ലവകാരിയായിരുന്നു എന്നതു്. ഇൻഡ്യ, ഈ പൗരസ്ത്യലോകം—അതെ ലോകം ആകെപ്പാടെയും—ജീവിതത്തിന്റെ മിക്കവാറും സകല വശങ്ങളിലും സാരവത്തായ പരിവർത്തനത്തിൽകവിഞ്ഞു് യാതൊന്നുകൊണ്ടും തൃപ്തിപ്പെടാത്ത ഒരു കാലഘട്ടമാണിന്നത്തേതു്. പക്ഷെ സാധാരണയായി ഇതു സാധിക്കുന്നതു്, അക്രമപരമായ മാർഗ്ഗത്തിൽക്കൂടിയാണെന്നുള്ളതാണ്. ഒരു ദുരന്തം. നമ്മുടെ സ്വാതന്ത്ര്യത്തിനുവേണ്ടി സമരം നടത്തിയ ആ ദിവസംമുതൽ അഹിംസയും സത്യവുമാണ് ഈ സകല സാമൂഹ്യപരിവർത്തനങ്ങൾക്കും നിദാനമായിട്ടുള്ളതെന്നത്രേ നാം പഠിച്ചിട്ടുള്ളതു്. സ്വയമേവതന്നെ ഇതൊരു പരിവർത്തനമാണ്.

## സാമൂഹ്യ ശുചീകരണം

ഗാന്ധിജിയുടെ നിർമ്മാണപരിപാടിയുടെ ഓരോ ഭാഗത്തിലും അടങ്ങിയിരിക്കുന്ന വെല്ലുവിളി കാലാനുരൂപമായി നാം അനുസ്മരിക്കുന്നു എന്നുള്ളതു് വളരെ പ്രധാനമാണ്. നമ്മുടെ പ്രഥമ പരിശീലനം തോട്ടികളായിട്ടായിരുന്നു. അതു് ഇപ്പോഴും മൗലികവും വിപ്ലവാത്മകവുമാകുന്നു. വ്യക്തികൾ എന്ന നിലയ്ക്കു് ഇൻഡ്യാക്കാർ ശുചിത്വമുള്ളവരാണ്. എന്നാൽ സാമൂഹ്യമായി ഏററവും വൃത്തികെട്ട രാജ്യങ്ങളിൽ ഒന്നാണ് ഇൻഡ്യ. നമ്മുടെ അനാരോഗ്യവും രോഗവും ഒട്ടധികം ഈ വൃത്തികേടിന്റെ ഫലമായുള്ളതാണ്. കുററാലത്തേപ്പോലെ അത്ഭുതകരമായ ഒരു

ഒരു മനോഹര സ്ഥലത്തു് പലപ്പോഴും നാം വരുന്നതു്, നടവഴികൾ കക്കൂസുകളായി ഉപയോഗിച്ചിരിക്കുന്നതു കാണാൻ മാത്രമാണു്. നമുക്കു് ഒന്നു നടക്കാനും, മനോഹരമായ പ്രകൃതി ദർശനം ആസ്വദിക്കാനും ആഗ്രഹം തോന്നുമ്പോൾ സകല ആഹ്ലാദങ്ങളും പോകുന്നു. ഒരു ഗ്രാമത്തിലേക്കുള്ള പ്രധാന പ്രവേശനമാർഗ്ഗം ഒരു കക്കൂസുപോലെയാണു്. നാട്ടിൻപുറത്തുകൂടി ബസ്സിലോ ട്രയിനിലോ ഒരാൾ സഞ്ചരിച്ചാൽമാത്രംമതി, നിർല്ലജ്ജം പുരുഷന്മാരും സ്ത്രീകളും ഒരുപോലെ തുറസ്സായ സ്ഥലങ്ങൾപോലും മലിനമാക്കുന്നതു കാണാൻ കഴിയും. സാമൂഹ്യമോ, ആരോഗ്യപരമോ ആയ ഏതു വീക്ഷണകോണിൽക്കൂടെ നോക്കിയാലും ഇതു നല്ലതല്ല. ഇൻഡ്യയെ ശുചിയാക്കുന്ന ഒരു സംഗതി മാത്രമല്ല, പിന്നെയോ ഉപയോഗശൂന്യമായ ഈ സാധനങ്ങളെ ലാഭകരമായ വിധത്തിൽ ഉപയോഗിക്കുന്ന സംഗതികൂടിയാണിതു്. അവയെ കമ്പോസ്റ്റാക്കിയാൽ, മണ്ണിനു് വിലപിടിപ്പുള്ള വളമായി നമുക്കു മാററാം. ഗ്രാമത്തിലെ അഴുക്കുകളെ നാം വേണ്ടപോലെ സൂക്ഷിച്ചെടുക്കുകയും കമ്പോസ്ററ ചെയ്യുകയും ചെയ്താൽ മണ്ണിനു് എത്രമാത്രം വീര്യമുള്ള വളം ലഭിക്കുമെന്നു് വളരെക്കുറച്ചുപേർ മാത്രമേ ധരിക്കുന്നുള്ളു. മാത്രമല്ല, ഇൻഡ്യയെപ്പോലെ ജനപ്പെരുപ്പമുള്ളഒരു രാജ്യത്തു്, ഈ വളം എത്രമാത്രം ആവശ്യമുള്ളതാണെന്നു് അധികമാരും ധരിച്ചിട്ടില്ല.

തോട്ടിപ്പണിയിൽ അടങ്ങിയിരിക്കുന്ന കായികാദ്ധ്വാനം വളരെ പ്രധാനമാണെന്നുള്ളതു് ചൂണ്ടിക്കാണിക്കേണ്ടയാവശ്യമില്ല. നമ്മുടെ വിദ്യാഭ്യാസവും, സാമ്രാജ്യ വ്യവസ്ഥകളും നമ്മെ പഠിപ്പിച്ചിട്ടുണ്ടു്, താണ വർഗ്ഗത്തിൽപ്പെട്ടവർ മാത്രമാണു് കൈകൊണ്ടു തൊഴിൽ ചെയ്യേണ്ടതെന്നു്. ഗാന്ധിജി നമ്മെ അനുസ്മരിപ്പിച്ചതു്, കൈകൊണ്ടു പ്രവൃത്തി ചെയ്യാൻ കൂട്ടാക്കാത്ത

പൗരൻ സമുദായത്തിലെ ഇത്തിൾക്കണ്ണിയാണെന്നാണ്. അതായത് നാം സകലരും പുതിയ രാഷ്ട്രം കെട്ടിപ്പടുക്കാൻ പ്രയത്നിക്കണമെന്ന്.

## ജാതിയും വർഗ്ഗവും പാപകരം

രാഷ്ട്രപിതാവ് അവസാനത്തിൽ എത്തിച്ചേർന്ന നിഗമനങ്ങളെക്കുറിച്ച് വാസ്തവത്തിൽ നാം ശരിക്കു ധരിക്കുന്നുണ്ടോ? അതായത് വർണ്ണവ്യവസ്ഥയെ നിലനിർത്താൻ നിർബ്ബന്ധിക്കുന്നവരോടുകൂടിയ ഹിന്ദുമതത്തിന് നിലനില്ക്കാൻ കഴിയുകയില്ലെന്ന്. വർണ്ണത്തിലോ മറ്റേതെങ്കിലും തെറ്റായ വിവേചനത്തിലോ നിന്നുദിക്കുന്ന തരംതിരിപ്പ് അനുവദിക്കുന്ന സമുദായത്തിന് നീണാൾ നിലനില്ക്കാൻ സാധിക്കുകയില്ല. വളരെ വർഷങ്ങളിലെ കഷ്ടാനുഭവങ്ങൾക്കുശേഷം അമേരിക്ക ഇതു പഠിച്ചു. ഇൻഡ്യ അതു പഠിക്കുകയാണ്. ഗാന്ധിജിയുടെ യഥാർത്ഥ അനുയായിക്കും ഭയങ്കരമായ ഈ ആധുനികദൂഷണവ്യവസ്ഥയുടെ സകല ചിഹ്നങ്ങളും സ്വയം ഉപേക്ഷിക്കാതെ തന്റെ മഹാനായ നേതാവിനോട് വിശ്വസ്തനായിരിക്കാൻ സാധിക്കുകയില്ല. ജനങ്ങൾ എന്നോട് എപ്പോഴും പറയാറുണ്ട് 'ജാതി പോയി'യെന്ന്. നമ്മുടെ ഹോട്ടലുകൾ, ബസ്സുകൾ, റയിൽറോഡുകൾ തുടങ്ങി സാമാന്യമായി പൊതുവിൽ ചിന്തിക്കുകയാണെങ്കിൽ ഈ പ്രസ്താവനയിൽ സത്യമുണ്ട്. എന്നാൽ എന്നോടൊരുമിച്ച് ഗ്രാമങ്ങളിലേയ്ക്കു വരിക! അതേ, എന്നോടൊരുമിച്ച് ഗാന്ധിഗ്രാമത്തിലേയ്ക്കുതന്നെ വരിക. എന്നിട്ട് ഞാൻ നിങ്ങൾക്കു ചൂണ്ടിക്കാണിച്ചുതരാം, ഇനിയും എത്രമാത്രം പ്രവർത്തിക്കാൻ അവശേഷിക്കുന്നുവെന്ന്. വാസ്തവത്തിൽ ജാതീയദൂഷണം, ചില ഗ്രാമങ്ങളിൽ മുമ്പുണ്ടായിരുന്നതുതന്നെ ദർശിച്ചു കാണുന്നു. ഇന്നും ഞാൻ കാണിച്ചുതരാം, അവർണ്ണരായ വിദ്യാർത്ഥികളെ പ്രവേശിപ്പിക്കാത്ത വിദ്യാലയങ്ങൾ. ദൈവാധീന

ത്താൽ അവ കൂടുതലില്ലെന്നുമാത്രം. എന്നാൽ ജാതിയുടെ ദൂഷിപ്പുകാം ഏതെങ്കിലും തരത്തിൽ ഇന്നും നമ്മിൽ അധികം പേരിലും നിലനില്ക്കുന്നു. ചിലപ്പോഠം ഞാൻ ചിന്തിക്കാറുണ്ടു്, നമ്മിലാരും ജാതിനാമധേയം വഹിക്കുന്ന യാതൊരു പൊതുസ്ഥാപനങ്ങളിലും പ്രവേശിക്കരുതെന്നു്. ഉദാഹരണത്തിനു്, ഈവിധമുള്ള എത്ര ജാതിനാമധേയങ്ങളാണു് ഇന്നും നമ്മുടെ കാഫിഹോട്ടലുകളോടനുബന്ധിച്ചു് ഇന്നും ഉപയോഗിച്ചു വരുന്നതു്. ഇപ്പോഴും ജാതി എത്രമാത്രം നമ്മോടുകൂടിയുണ്ടെന്നു് അതു് വെളിവാക്കുകയാണു്.

## സാമ്പത്തികവിപ്ലവം

മാർക്സിസ്റ്റുകാം എപ്പോഴും നമ്മെ സാമ്പത്തികസമത്വത്തിൻെറ മഹത്തായ പ്രാധാന്യം പഠിപ്പിക്കുന്നു. പക്ഷെ ഇൻഡ്യയാണു് ധനികനും പാവപ്പെട്ടവനും തമ്മിൽ വളരെ കൂടുതൽ അന്തരമുള്ള രാജ്യം. ഇൻഡ്യയിലെ ദാരിദ്ര്യം, മിക്കവാറും വളരെ താണനിലയിൽ ജീവിച്ചു പ്രവർത്തിക്കുന്നവരുടെപോലും ധാരണക്കുമപ്പുറമാണു്. ഒരു 'ജീവൻദാനിപ്രവർത്തകനെ'പ്പോലും സൂക്ഷിച്ചുനോക്കുക. പല വർഷങ്ങളായി എന്നോടു് സഹവസിക്കുന്ന ഒരാളെ ഞാൻ ഓർക്കുകയാണു്. അയാഠം നിസ്വാർത്ഥനാണു്. സ്വന്തനിലയിൽ വളരെ കുറച്ചേ ന്തെങ്കിലും മാത്രമേ അയാഠം ആവശ്യപ്പെടുകയുള്ളു. എന്നാൽ അയാഠം ഒരു നിർമ്മാണപ്രവർത്തനസ്ഥാപനത്തിൽ പ്രവർത്തിക്കണമെങ്കിൽ മാസം നൂറുരൂപയോ ഇരുനൂറുരൂപയോ വേണമെന്നു് നിർബ്ബന്ധിക്കാൻ തക്കവിധം അയാളുടെ സ്വന്തകുടുംബവും പ്രവർത്തകരുമായി അയാഠം അത്രത്തോളം ബന്ധപ്പെട്ടുപോയി. മാസം ഇരുപത്തിയഞ്ചുറപ്പിക വരുമാനമുണ്ടെന്നു് അഭിമാനിക്കാൻ കഴിയുന്ന ഒരു അധഃകൃതകുടുംബം നമ്മുടെ ഗ്രാമത്തിൽ എവിടെ കാണാൻ കഴിയും. ആയിരക്കണക്കിനു കുടുംബങ്ങഠം

വിശപ്പിലും പ്രായേണ നഗ്നതയിലും ജീവിക്കുന്നു. സ്വന്ത ആവശ്യത്തിന് താരതമ്യേന കൂടുതൽ വേതനത്തിന് ആവശ്യപ്പെട്ടു കൂടിയും ഈവിധത്തിലുള്ള പരിതഃസ്ഥിതികളോട് നാം ക്ഷമ പ്രദർശിപ്പിക്കാൻ പാടില്ല. വിനോബാജി എപ്പോഴും നമ്മെ ഓർമ്മപ്പെടുത്തുന്നതു്, ഭൂമി അദ്ധ്വാനിക്കുന്ന കൃഷിക്കാരന് പോകണമെന്നും, ഗ്രാമങ്ങളിൽ വ്യവസായങ്ങളെ പ്രോത്സാഹിപ്പിക്കണമെന്നും. എന്നിട്ടും നാം തുടന്നു വാദിക്കുകയാണ് നമുക്ക് യന്ത്രങ്ങൾ വേണമെന്നും, ആധുനികത്വമാവശ്യമാണെന്നും. യന്ത്രങ്ങൾകൊണ്ടു് എന്തു പ്രയോജനമാണുള്ളതു്, ജനങ്ങൾക്ക് യന്ത്രോല്പാദനങ്ങൾ വാങ്ങാൻ കഴിയില്ലെങ്കിൽ ? നമുക്ക് യന്ത്രങ്ങൾ വേണം. അതിൽ തർക്കമില്ല. ആരും അതിനെ നിഷേധിക്കുന്നില്ല. എന്നാൽ, ജനങ്ങളെ സേവിക്കുന്ന യന്ത്രങ്ങൾ നമുക്കു വേണം, അല്ലാതെ അവരെ ചൂഷണംചെയ്യുന്ന യന്ത്രങ്ങളായിരിക്കരുതു്.

ഓരോ നിർമ്മാണപ്രവർത്തകനും കൈക്കുത്തരി ഉപയോഗിക്കണം. ഞാൻ ഇതെഴുതുന്നതു് ഒരുഭൂദാൻ ക്യാമ്പിൽവെച്ചാണ്. ഇവിടെ മിക്കവാറും മില്ലരിച്ചോറാണ് വിളമ്പാൻ സാദ്ധ്യതയുള്ളതു്. നാം വിശപ്പുള്ളവരാണ്. എന്നിട്ടും നെല്ലരിയുടെ നല്ലഭാഗം ദൂരെക്കളയുന്നു. എന്നിട്ടോ ചൂഷണത്തെക്കുറിച്ചു് വളരെയേറെപ്പറയാറുള്ള നാംതന്നെ ഈ ദയനീയചിത്രത്തിൻെറ ഒരു ഭാഗമാണ്. മാത്രമല്ല എത്രയോ തൊഴിൽരഹിതരായ സ്ത്രീകൾക്കാണ്, അവരുടെ കൈക്കുത്തരി മാത്രമേ ഉപയോഗിക്കുകയുള്ളവെങ്കിൽ ജോലി ലഭിക്കാവുന്നതു് ? വീണ്ടും ഇന്നലെ സായാഹ്നത്തിൽ ഞാൻ കാണുകയുണ്ടായി, രണ്ടു പ്രസിദ്ധ ചെരിപ്പുനിർമ്മാണഷാപ്പുകളിലെ പ്രകാശമാനമായ വിളക്കുകൾ. നിർമ്മാണപ്രവർത്തകർ ഗ്രാമീണചെരിപ്പുകുത്തിയുടെ ഉല്പാദനങ്ങൾ ഉപയോഗിക്കുന്നതു് ചുരുക്കമായേ നാം കാണാറുള്ളു. പകരം നാം കേന്ദ്രീകൃത ഉല്പാദനങ്ങളിലെ സാധനങ്ങൾ

ഉപയോഗിക്കുന്നു. ഗ്രാമീണർ കഷ്ടപ്പെടുന്നു. നാം സംസാരിക്കുകയല്ലാതെ വളരെക്കുറച്ചുമാത്രം പ്രവർത്തിക്കുന്നതു കാണുമ്പോഗം, നമുക്കു ഈ പ്രശ്നങ്ങളിലാകെക്കൂടിയുള്ള താല്പര്യം വളരെ ഉപരിപ്ലവമാണെന്നു എനിക്കു തോന്നിപ്പോകുന്നു. നമുക്കു കൈക്കുത്തരി, കൈകൊണ്ടുണ്ടാക്കിയ കടലാസു, ഗ്രാമത്തിൽ നിർമ്മിച്ച ചെരിപ്പുകഗം, ഗ്രാമനിർമ്മിതമായ പൽപ്പൊടി തുടങ്ങിയ സാധനങ്ങഗം യഥാർത്ഥത്തിൽ ഉപയോഗിക്കാം. നാം ആവശ്യപ്പെടുകയാണെങ്കിൽ ഈ സാധനങ്ങഗം ലഭിക്കും. നിശ്ചയമായും നാം ഖാദി ധരിക്കണം! ആദ്യമായി നമ്മുടെ ലിസ്റ്റിൽ വരേണ്ടതായിരുന്നു അതു. എന്നാൽ ജീവൻദാനി പ്രവർത്തകരുടെ ഈ ക്യാമ്പിൽക്കൂടി പലരും ഖാദിയില്ലാത്തവരാണു. അതെങ്ങനെ കഴിയുന്നു. നമ്മുടെ വിഷമം, എത്ര ആഴംകുറഞ്ഞതാണെന്നു അതു വെളിവാക്കുന്നു. ഗാന്ധിജിയുടെ നിർമ്മാണപരിപാടി നിരന്തരം വളരുമ്പോഗംമാത്രമേ അതൊരു യാഥാർത്ഥ്യമാവുകയുള്ളുവെന്നു നാം മനസ്സിലാക്കിയില്ലെങ്കിൽ നാം അതിന്റെ ഹൃദയം അറിഞ്ഞിട്ടില്ലെന്നാണതിന്റെ അർത്ഥം. അതുകൊണ്ടാണു ഭൂദാനം ആവിർഭവിച്ചതും. ഇനിയും തുടങ്ങേണ്ടിയിരിക്കുന്ന പല അംശങ്ങളും നിർമ്മാണപരിപാടിക്കുണ്ടു. അടിസ്ഥാന വിദ്യാഭ്യാസം ഒരു വളൎന്നുവരുന്ന പ്രസ്ഥാനമാണു. പുതിയ പരിതഃസ്ഥിതികഗംക്കും വികസിച്ചുവരുന്ന ചുററുപാടുകഗംക്കും അനുയോജ്യമായി ഇനിയും അതു രൂപപ്പെടേണ്ടിയിരിക്കുന്നു. അടിസ്ഥാനവിദ്യാഭ്യാസം ഒരു ഗ്രാമീണനെന്നപോലെ ഒരു നഗരവാസിക്കും സുപ്രധാനമാണു. എന്നാൽ അതു സ്വാഭാവികമായി പട്ടണത്തിൽ പുതിയ രൂപം പ്രാപിക്കും.

സാമ്പത്തികവ്യവസ്ഥയിൽ സ്നേഹവും സത്യവും ആവിർഭവിക്കാനുള്ള ഒരു പ്രസ്ഥാനമാണു ഭൂദാനം. ജനങ്ങളുടെ ഇച്ഛാശക്തിയേയും സഹകരണത്തെയും ആശ്രയിച്ചിട്ടുള്ള ഒരു പ്രസ്ഥാനമാണതു. അതിനാൽ അതൊരു അഹിംസാത്മക പ്രസ്ഥാനമാണു. പൗരസ്ത്യരാജ്യങ്ങളിലെ ഏററവും സുപ്രധാന

മായ പ്രശ്നങ്ങളിലൊന്നാണ് ഭൂപ്രശ്നം. അധികം രാഷ്ട്രങ്ങളും സക്കാരധികാരം ഉപയോഗിച്ച് അതു പരിഹരിക്കുന്നു. എവിടെ ഭരണകൂടം യഥാത്ഥത്തിൽ ജനകീയമായിരിക്കുന്നുവോ അവിടെ ഈ പരിവത്തനവും അവശ്യം അക്രമരഹിതമായിരിക്കാൻ കഴിയും. എന്നാൽ ഏററവും ഉത്തമ ജനാധിപത്യത്തിൽപോലും നാം യഥാത്ഥ അക്രമരാഹിത്യത്തിൻെറ ഔന്നത്യത്തിലേയ്ക്ക് ഉന്നിട്ടില്ല. അതുകൊണ്ട് ഇച്ഛാപൂർവ്വമുള്ള ഒരു പ്രസ്ഥാനം എല്ലായ്പ്പോഴും കൂടുതൽ അക്രമരഹിതമായിരിക്കും. കൂടാതെ ഭരണഘടനയിൽ നാം നഷ്ടപരിഹാരം വ്യവസ്ഥചെയ്തിട്ടുള്ള ഇൻഡ്യയിലാണെങ്കിൽ സ്വമനസ്സാലെയുള്ള പ്രയത്നം ഉടനടി സുനിമ്മിതമാകുന്നു. അതിലും കൂടുതലായി മണ്ണിൻെറ കൈകാര്യകർതൃത്വത്തിനുള്ള ഒരു പ്രസ്ഥാനം നാം വളത്തിക്കൊണ്ടു വരുമ്പോഠം ദാനസന്നദ്ധത, മെച്ചവും നിമ്മാണാത്മകവുമായ പരസ്പരവേഴ്ചയ്ക്ക് അടിസ്ഥാനമിടുന്നു. ഭൂദാനം ശ്രമദാനത്തിലേയ്ക്കു നയിച്ചിട്ടുണ്ട്. ശ്രമദാനം സമ്പത്തിദാനത്തിലേയ്ക്കും, ഇപ്പോഠം ഇതാ ജീവൻദാനത്തിലേയ്ക്കും വികസിച്ചു. മറെറാരു തരത്തിൽ പറഞ്ഞാൽ സാമ്പത്തികവ്യവസ്ഥയിൽ ഒരു പരിപൂണ്ണ വ്യത്യാസം ദൃശ്യമാകുന്നതുവരേയുള്ള ഒരു സ്വാഭാവികമായ വളർച്ച സംഭവിച്ചിരിക്കുന്നു. നമ്മുടെ പ്രതിദിനജീവിതത്തിൻെറ എല്ലാ തലങ്ങളിലേക്കും ജനായത്തം ഒരു പരമാത്ഥമായിത്തീരാൻ പോവുകയാണ്. ഈ ലക്ഷ്യം നമുക്ക് സാധിതപ്രായമാക്കാമെങ്കിൽ അപ്പോഠം മതം ദൈനംദിനജീവിതത്തിൽ യഥാത്ഥവും ഊർജ്ജസ്വലവുമായിത്തീരുന്നു.

## മതവും ദൈനംദിനജീവിതവും

മതത്തിൻെറ ദുരന്തം എന്തെന്നാൽ അതു് സ്ഥാപനപരവും കേവലം ആചാരപരവും ആകാനുള്ള പ്രവണതയാണ്. പുരോഹിതൻ മതത്തിനെ കുത്തകയാക്കി വെക്കാൻ ആഗ്രഹിക്കുന്നു. നാം വളരെ വേഗം മറന്നുപോകുന്നതെന്തെന്നാൽ,

ദൈനംദിനജീവിതവുമായി സംബന്ധിപ്പിച്ചില്ലെങ്കിൽ, മതത്തിനു് യഥാൎത്ഥ ജീവിതമില്ലെന്നുള്ള വസ്തുതയാണു്. ക്രിസ്ത്യൻപള്ളിയിലെ ആരാധനയും, മുസ്ലീംപള്ളികളിലെയും, ക്ഷേത്രങ്ങളിലെയും പ്രാൎത്ഥനകളുംകൊണ്ടു് എന്തു പ്രയോജനമാണുള്ളതു് നാം തിരികെ വീട്ടിലേക്കോ, പീടികയിലേക്കോ, നിലങ്ങളിലേക്കോ പോകുമ്പോൾ യാതൊരു വ്യത്യാസവുമില്ലെങ്കിൽ ?

ഭൂദാനം മതത്തിലേക്കുള്ള ഒരു ആഹ്വാനമാണു്—ക്ഷേത്രത്തിനുള്ളിലിരുന്നുള്ള ജപമാലയെണ്ണൽ ഉപേക്ഷിച്ചിട്ടു് സഹായം അർഹിക്കുന്നവരെ സമീപിക്കാൻവേണ്ടിയുള്ള ആഹ്വാനം. 'ദരിദ്രരായവർ ഭാഗ്യവാന്മാർ' എന്ന ഉരുവിടൽ നിറുത്താനുള്ള ഒരു ആഹ്വാനമാണതു്. എന്നിട്ടു് യഥാൎത്ഥത്തിൽ പാവപ്പെട്ടവൎക്കു് അനുഗ്രഹമായ ഒരു മഹത്തായ സാഹോദര്യപ്രസ്ഥാനത്തിൽ പങ്കുചേരാനുള്ള ആഹ്വാനമാണതു്. കഴിഞ്ഞദിവസം ഒരു വലിയ പട്ടണത്തിലെ ക്ഷേത്രപരിസരത്തിൽ പല വർഷങ്ങൾ കൊണ്ടു് വളൎന്നുവന്ന ഒരു 'കക്കൂസ്' ഞങ്ങൾ വെടിപ്പാക്കുകയായിരുന്നു ഈ ചുററുപാടു് ഏറെക്കുറെ എല്ലാ ക്ഷേത്രങ്ങളുടെയും ക്രിസ്ത്യൻപള്ളികളുടെയും മുസ്ലീംപള്ളികളുടെയും ഒരു ചിത്രമാണു്. കൃഷിവലനു് ഭൂമിയില്ലാത്തപ്പോൾ ഏതു മതസ്ഥാപനങ്ങൾക്കും ഭൂമി കൈവശം വച്ചുകൊണ്ടിരിക്കുവാൻ എന്തവകാശമാണു് ? വസ്തുവകകൾ ഉള്ള മതങ്ങൾ എല്ലാംതന്നെ മതങ്ങളെ കൊല്ലുന്നതിനുള്ള മാൎഗ്ഗങ്ങളിലൊന്നാണെന്നു് ഞാൻ വിചാരിക്കുന്നു നിശ്ചയമായും മതം നമുക്കു് വിലയുള്ളതാണെങ്കിൽ പ്രതിദിനം നാം അതിനെ സംരക്ഷിക്കാൻ തയാറായിരിക്കേണ്ടതാണു്. നാം അതു ചെയ്യണംതാനും. യഥാൎത്ഥത്തിൽ, ഏതൊരു മതവിഭാഗവും അമേരിക്കയിൽ സമ്പാദ്യക്കാരല്ല. എന്നിട്ടും മതം തഴച്ചുവളരുന്നു. അതു് ഇൻഡ്യയിലും തഴച്ചുവളരും. എന്നാൽ അതു് മനുഷ്യരുടെ ജീവിതത്തിൽ പ്രവേശിക്കണം; അതു് ദൈനംദിനജീവിതത്തിൽ അൎത്ഥപൂൎണ്ണമായിരിക്കണം.

## നമ്മിലുള്ള ദൈവികശക്തി

യഥാൎത്ഥത്തിൽ ഈശ്വരനിൽ സജീവമായ വിശ്വാസമില്ലെങ്കിൽ; ഈ മഹത്തായ അഹിംസാപ്രസ്ഥാനം നയിക്കാൻ നമുക്ക് കഴിയുകയില്ലെന്ന്, ഇതിനെല്ലാം പുറമേ ഗാന്ധിജി എപ്പോഴും നമ്മെ അനുസ്മരിപ്പിച്ചിരുന്നു. ഇപ്രകാരം ഒരു പ്രവൎത്തകൻ സ്വയമേവതന്നെ മതത്തെപ്പററി ഗൗരവപൂർവ്വം വീക്ഷിക്കേണ്ടതാണ്. മതവിശ്വാസി അവശരായവരെ പരിഗണിക്കേണ്ടതാണ്. എന്നിട്ട്സകല മതങ്ങളേയും ഒരുമിച്ച് ഒരേ ഒരു ഊൎജ്ജസ്വലവും ഭാഗഭാഗിത്വമുള്ളതുമായി സാഹോദര്യത്തിലേയ്ക്ക് കൊണ്ടുവരുവാൻതക്കവിധം പ്രവൎത്തിക്കണം. ഇത് യഥായോഗ്യം വേണ്ടതുതന്നെയാണ്. അപ്പോാം മതം സമുദായത്തിൽ പരസ്പരം വേഴ്ച നിൎമ്മിക്കുന്നതിനുള്ള ശക്തിവിശേഷമായി ഉപകരിക്കുന്നു. അല്ലാതെ തമ്മിൽ ചേരാതിരിക്കുന്നതിനിടവരുത്തുന്നില്ല. ഇതും സുപ്രധാനമാണ്.

ഗാന്ധിജിയാൽ സമാരംഭിക്കപ്പെട്ട വിപ്ലവത്തിൻെറ അഗാധമായ വിവക്ഷകാം സൂചിപ്പിക്കുന്നതിനു മാത്രമേ ഇവിടെ സാധിച്ചുള്ളു. ഇനിയും ഒളിഞ്ഞുകിടക്കുന്ന സത്യങ്ങളെ തേടിപ്പിടിക്കേണ്ട ചുമതല ഓരോ പ്രവൎത്തകനുമുള്ളതാണ്. അതുകൊണ്ടാണ് നാം നിൽനുല്ലുമ്പോാംകൂടിയും ചിന്തിക്കാൻ ഗാന്ധിജി നമ്മെ ഉൽബോധിപ്പിച്ചതു്. ഓരോ പ്രവൎത്തിയുടേയും പ്രത്യേകത നാം മനസ്സിലാക്കണം. നമ്മുടെ പ്രവൎത്തിയുടെ പൂൎണ്ണ ഫലം സാധിതമാക്കാൻ അപ്പോാംമാത്രമേ കഴിയുകയുള്ളു. ഇതു ചെയ്യെങ്കിൽ മാത്രമേ നമ്മുടെ പ്രസ്ഥാനം ലോകത്തിൽ അങ്ങേ അററംവരെ അറിയുകയുള്ളു. വിനോബജി ഇപ്പോാം സകല രാജ്യങ്ങളിലും ഒരു മാൎഗ്ഗദൎശിയായി അംഗീകരിക്കപ്പെട്ടുകഴിഞ്ഞു. നിങ്ങളും ഞാനും യഥാൎത്ഥ നിൎമ്മാണപ്രവൎത്തകരാണെങ്കിൽ നമ്മെയും മാൎഗ്ഗദർശികളായി ലോകം അംഗീകരിക്കുന്നതാണ്.



# കണ്ണുതുറക്കുവിൻ!

(പാലം)

## I

നന്ദികേടെന്തിതിലപ്പുറമീക്കവി
നന്നേ മറന്നുപോയ് സർവ്വോദയങ്ങളെ.
അല്ലെങ്കിലോക്കുവതെങ്ങനെ? സ്വന്തമാ-
മല്ലലിൻ നീർച്ചുഴിക്കുള്ളിൽ കിടക്കവേ.
ദൂരെക്കിനാവുപോൽ മങ്ങുന്നു ഭാരത-
പാരതന്ത്ര്യത്തിൻ ഭയാനകജ്വാലകൾ.
കോട്ടുവായിട്ടിങ്ങിരിക്കും കവിയുടെ
നാട്ടുകാരെല്ലാമുറക്കമാണിപ്പൊഴും!

ഏഴകൾക്കാരാദ്ധ്യനായുള്ള ഗാന്ധിജി-
യേഴുകൊല്ലം മുമ്പു ജീവിച്ച ഭൂമിയിൽ,
തങ്ങൾക്കു തങ്ങൾക്കൊതുങ്ങിക്കിടക്കുവാൻ
രംഗങ്ങളുണ്ടാക്കി, കൗടില്യബുദ്ധികൾ.
മുപ്പത്തുമുക്കോടി നാട്ടുകാർക്കിയോ-
രപ്പങ്ങളൊട്ടുപേർ വീതിച്ചെടുക്കയാൽ,
പട്ടിണിക്കുള്ളിൽ പതിച്ചുപോയ് പാവങ്ങൾ,
പട്ടണഗ്രാമവാസികൾ, രോഗികൾ!
പൊങ്ങിയും താണും കിടക്കുമീ ദുസ്ഥിതി-
യെങ്ങിനെ കാണുമുറങ്ങുന്ന നാട്ടുകാർ?
കാണുകയാണു ഞാനവ്യക്തമായതിൻ-
കോണുകൾ, മുട്ടിത്തുറക്കും മിഴികളാൽ.

## II

മണ്ണിൽപ്പുതഞ്ഞുകിടക്കമപ്പവ്വതം
മന്ദം ചരിപ്പിച്ച മഞ്ജുളോഷസ്സിനെ.
പാടലമാകുമക്കൈവിരൽത്തുമ്പിലാ-
യേടലർത്തൊത്തുവിടന്നുനില്ക്കുന്ന ഹാ!
ദീപം കൊളുത്തിയപോലെയിപ്പാരിനെ-
പ്രാപിച്ചു, വൈദാതവൈഡൂര്യരശ്മികൾ!
നോക്കുവിനെങ്ങും വെളിച്ചമായ്! നമ്മളി-
ലാക്കെത്തൊളിക്കുവാനായിട്ടം സ്വത്തുകൾ?....
മണ്ണുമായ് മല്ലിടേണ്ടേനോ പുലച്ചയിൽ
കണ്ണുതുറക്കാത്തതെന്തേ സഖാക്കളേ?....
നാളുകളെത്രനാം പാഴാക്കി! പിന്നെയും
'നാളെ'യെക്കാത്തുകിടപ്പൂ സുഷുപ്തിയിൽ!
നിങ്ങളോടൊപ്പമുറങ്ങിപോൽ തെല്ലിട,
നിങ്ങളെത്തട്ടിയുണത്തേണ്ടൊരിക്കവി.

നന്ദികേടെല്ലാം മറന്നിനിത്തേടിടാം
സുന്ദരഭാരത സ്വാതന്ത്ര്യമംഗളം!!



# കേരളം സേ! (केरल से)

(കെ. എൻ. നമ്പീശൻ—മായന്നൂർ)

ഗാന്ധിജിയെപ്പററി എന്തൊരുകാര്യമാലോചിക്കുമ്പോഴും അന്നത്തെ ആ ഒരു രംഗമാണ് ആദ്യമായി ഉദിച്ചുയരുക. 1944 നവംബർ 15–ാംനു- ആയിരുന്നു അതു്. അക്കൊല്ലത്തെ വിദ്യാഭ്യാസ പരിശീലനകോഴ്സ് സേവാഗ്രാമത്തിൽ അന്നാണ് ഉൽഘാടനം ചെയ്യപ്പെട്ടതു്. ഗാന്ധിജിയായിരുന്നു ഉൽഘാടകനെന്നു പറയേണ്ടതില്ലല്ലോ? പരിശീലന 'ബാച്ചി'ൽ ചേരുവാനായി എത്തിയിരുന്നവരെയെല്ലാം തലേദിവസം വൈകുന്നേരത്തെ പ്രാർത്ഥനായോഗത്തിൽവെച്ചുതന്നേ, ഉൽഘാടനത്തിൻെറ പരിപാടികൾ, ശ്രീമതി ആശാദേവി അറിയിച്ചിരുന്നു. ഏഴു മണിക്കു മുമ്പായി കുളിയും 'നാസ്ത'യും കഴിഞ്ഞു് എല്ലാവരും താലിമിസംഘം ഹാളിൽ എത്തണമെന്നായിരുന്നു സൂചന ആരും വൈകിപ്പോകരുതെന്നും, ബാപ്പുജി കൃത്യം ഏഴരമണിക്ക് ഹാളിൽ എത്തിച്ചേരുമെന്നും അവർ പറഞ്ഞിരുന്നു. അന്നു രാവിലെ വളരെയധികം നേരത്തേതന്നെ എല്ലാവരും ഉണന്നു. കുളിയും പ്രാതൽകൂടിയുള്ള ദേലിയയും കഴിച്ചു് ഓരോരുത്തരും ഏഴരമണിക്കു മുമ്പുതന്നെ ഹാളിലെത്തി ക്രമത്തിൽ ചമ്രംപടിഞ്ഞിരിപ്പായി.

കിഴക്കുപടിഞ്ഞാറായിട്ടുള്ള താലിമിസംഘം ഹാളിൻെറ പടിഞ്ഞാറുഭാഗത്തു് സ്വല്പം ഉയന്ന ഒരു ചെറിയ പ്ലാററ് ഫോറം ഉണ്ടായിരുന്നു. ശുഭ്രമായ ഖാദിവസ്ത്രംകൊണ്ടു് അതു മൂടിയുമിരുന്നു. ഉൽഘാടകന് ഇരിക്കുവാനും ചാരുവാനുമുള്ള മെത്തകളല്ലാതെ, വേറെ സജ്ജീകരണങ്ങളൊന്നുംതന്നെ പ്ലാററ് ഫോറത്തിൽ ഉണ്ടായിരുന്നില്ല. താലിമിസംഘത്തിൽ പരിശീലനത്തിനെത്തിയിരുന്ന ആളുകൾക്കുപുറമേ, ആശ്രമത്തിൽനിന്നും

ഖാദിവിദ്യാലയത്തിൽനിന്നും, ഗോപുരിയിൽനിന്നും മററുമായി വേറെയും വളരെപ്പേർ സന്നിഹിതരായിരുന്നു. ഞങ്ങൾ കുറച്ചു പേർ, പ്ലാററ്ഫാറത്തിന് തൊട്ടടുത്ത് മുൻവരിയിലാണ് ഇരുന്നിരുന്നത്. കേരളത്തിൽ മുമ്പ് വന്നിരുന്നയവസരത്തിൽ ഗാന്ധിജിയെ ഒരിക്കൽ കാണുകയും, അദ്ദേഹത്തിൻെറ പ്രസംഗങ്ങൾ കേൾക്കുകയും ചെയ്തിട്ടുണ്ടെന്നല്ലാതെ, ഇത്ര അടുത്തു പെരുമാറുവാൻ സാധിച്ചിട്ടില്ലെന്ന് പറയേണ്ടതില്ലല്ലോ ? അതിനാൽ തൊട്ടടുത്ത് മുൻവരിയിലിരിയ്ക്കാൻ സാധിച്ചത് വലിയൊരഭിമാനമായിട്ടാണ് തോന്നിയത്.

കൃത്യം 7-30-ന് ശ്രീമതി സുശീലാനയ്യരോടൊപ്പം ഗാന്ധിജി ഹാളിൽ പ്രവേശിച്ച് തൊഴുകയ്യോടുകൂടി പ്ലാററ്ഫോറത്തിൽ ഉപവിഷ്ടനായി. അദ്ദേഹത്തെ ആശ്രമത്തിൽനിന്ന് അവിടെയ്ക്കനുഗമിച്ചിരുന്ന മററുള്ളവരും അതാതിടത്ത് ആസനസ്ഥരായി. അതിനുശേഷം ഒന്നാമതു നടന്നത് പ്രാർത്ഥനയായിരുന്നു. സ്ഥിരപ്രജ്ഞനായി കണ്ണുകളടച്ച് നിവർന്നിരുന്ന ബാപ്പുജിയുടെ മുമ്പിൽ തൊഴുകയ്യോടുകൂടി വർത്തിച്ചിരുന്ന ഞങ്ങളിൽ വിദ്യുൽ പ്രവാഹമേററപോലെ എന്തെന്നില്ലാത്ത ഒരു കോരിത്തരിപ്പ് അന്ന് അനുഭവപ്പെട്ടത് ഇന്നും ഞാൻ നല്ലപോലെ സ്മരിക്കുന്നുണ്ട്.

അനന്തരം പരിശീലനത്തിനു വന്നവരെ പരിചയപ്പെടുത്തുകയെന്ന ചടങ്ങായിരുന്നു. ഓരോ സംസ്ഥാനത്തിൻെറ പേർ പറയുമ്പോൾ, ആ സംസ്ഥാനത്തുനിന്നും വന്നവർ എഴുന്നേററുനില്ക്കുകയാണ് ചെയ്തിരുന്നത്. അക്ഷരക്രമമനുസരിച്ച് ഓരോ സംസ്ഥാനത്തിൻെറയും പേർ പറയുകയായിരുന്നു. ബംഗാളികളായിരുന്നു ബാച്ചിൽ ഏററവും അധികം പേർ. ഇൻഡ്യയിലെ എല്ലാ സംസ്ഥാനങ്ങളിൽനിന്നുമുള്ള ആളുകൾ അന്നത്തെ ബാച്ചിൽ ഉൾപ്പെട്ടിരുന്നു. കേരളത്തിൽനിന്ന് ഇതെഴുതുന്നയാൾ, കുമാരി, കമലം, ജാനകീ വാരിയർ, നാണിക്കുട്ടിമേനോൻ

എന്ന അഞ്ചുപേരാണ് ഉണ്ടായിരുന്നത്. കേരളത്തിന്റെ പേർ പറഞ്ഞപ്പോൾ, ഈ അഞ്ചുപേർ എഴുന്നേററുനിന്ന് ബാപ്പുജിയെ വന്ദിച്ചു. ഉടനെ ബാപ്പുജി കൈ തെക്കുഭാഗത്തേക്കു ചൂണ്ടിക്കൊണ്ട് സ്മേരവദനനായി 'കേരൾ സേ' എന്നു ചോദിച്ചു. ഞങ്ങൾ ആനന്ദപൂർവ്വം 'ജീ ഹാം' എന്നു മറുപടി പറയുകയും ചെയ്തു. തുടർന്ന് ബാപ്പുജിയുടെ സരളവും ഉപദേശരൂപവുമായ പ്രസംഗത്തിനുശേഷം അന്നത്തെ ചടങ്ങുകൾ അവസാനിക്കുകയും ചെയ്തു.

അതിനുശേഷം, സേവാഗ്രാമത്തിലെ ഞങ്ങളുടെ പരിശീലനം അവസാനിക്കുന്നതിനുമുമ്പു തന്നെ ചിലപ്പോഴെല്ലാം ആശ്രമത്തിൽവെച്ച്, ബാപ്പുജിയെക്കാണാറുള്ളപ്പോൾ, കേരളത്തെയും കേരളീയരെയും കുറിച്ച് അദ്ദേഹം അഭിമാനപൂർവ്വം പറയാറുണ്ട്. അതേ, കേരളീയർ ഒന്നിനും പിന്നിലല്ലെന്നുള്ള മട്ടിൽ അദ്ദേഹം സംസാരിക്കാറുണ്ട്. ബാപ്പുജിയുടെ വിശിഷ്ടമായ സർവ്വോദയത്തിന്റെ കാര്യത്തിലും കേരളത്തിന് ആ ഒരു സ്ഥാനം കൈവശപ്പെടുത്തുവാൻ നമുക്ക് പരിശ്രമിക്കാം.



# ഗാന്ധിജിയുടെ വിജയരഹസ്യം

(ടി. ആർ. നാരായണൻനമ്പ്യാർ B. A. B. L.)

ലോകത്തിലെ സമുന്നതനേതാക്കന്മാരിൽ നാനാപ്രകാരേണ ഒരു സവിശേഷസ്ഥാനത്താണ് ഗാന്ധിജി നിലകൊള്ളുന്നത്. ഇതിന്റെ കാരണം അദ്ദേഹം ഉദ്ദിഷ്ടസാദ്ധ്യത്തിനേക്കാൾ, അതിനുള്ള ഉപായത്തിന്റെ ധാർമ്മികത്വത്തെയും, നിർമ്മലതയെയും കുറിച്ച് സദാ ബദ്ധശ്രദ്ധനായിരുന്നുവെന്നുള്ളതാണ്. സാമാന്യന്മാർ ചാപല്യംകൊണ്ടും ഫലപ്രാപ്തിക്കുള്ള ആർത്തികൊണ്ടും ധർമ്മാധർമ്മവിവേചനംകൂടാതെ കുറുക്കുവഴികളിൽക്കൂടി ചരിക്കാൻ ആകൃഷ്ടരായിപ്പോകുമ്പോൾ, മഹാത്മജി അത്തരം പ്രേരണകളെ എന്തു കഷ്ടത സഹിച്ചും വിഗണിച്ചുകളയുമായിരുന്നു. "കർമ്മണ്യേവാധികാരസ്തേ മാഫലേഷുകദാചന" എന്ന് യഥാർത്ഥകർമ്മയോഗികൾക്ക് ഭഗവൽഗീത കൊടുക്കുന്ന ഉപദേശം സദാ അദ്ദേഹത്തിന്റെ മുമ്പിൽ ഒരു മാർഗ്ഗദീപമായി പ്രശോഭിച്ചു. കാമക്രോധാദിമാലിന്യങ്ങൾകൂടാതെ അദ്ദേഹത്തിന്റെ അന്തഃകരണം എപ്പോഴും ശുദ്ധമായിരുന്നതിനാൽ അതിൽക്കൂടി പ്രകടമായിരുന്ന തന്റെ 'ആന്തരികശബ്ദം' ഈശ്വരന്റെ മാർഗ്ഗദർശകമായ ശബ്ദംതന്നെയായിരുന്നു. ഓരോരോ ഘട്ടങ്ങളിലും ഉണ്ടാവുന്ന ദുർഘടങ്ങളെ തരണം ചെയ്യാൻ, അക്ഷുബ്ധമായിരുന്ന ഈ 'അകത്തെ ശബ്ദം' അദ്ദേഹത്തെ സർവ്വദാ സഹായിച്ചിരുന്നു. സ്ഥിരമായ ഈശ്വരവിശ്വാസവും, തന്മൂലമുള്ള ആത്മസ്ഥിരതയും, ശുഭാപ്തിബോധവും കാരണം 'ബഹുലജിഹ്വ'മായ പൊതുജനാഭിപ്രായത്തെ ആരാധിക്കാൻ അദ്ദേഹം അത്ര കൂട്ടാക്കിയിരുന്നില്ല.

മനസ്സും, വാക്കും, പ്രവൃത്തിയും തമ്മിൽ ആനുരൂപ്യം പ്രകടിപ്പിക്കുന്ന പൊതുജനനായകന്മാർ വളരെ വിരളമത്രേ. അതാ-

ങ്ങക്കൂട്ടർ ഗാന്ധിജിയുടെ മുമ്പിൽ വെറും വാനരന്മാരായിപ്പോ യതും, പോകുന്നതും. ആ മനുഷ്യർ നേതൃത്വം മോഹിച്ച് അതിൻെറ പുറകേ പാഞ്ഞുനടക്കമ്പോഠം, നേതൃത്വം സ്വയമേ വന്ന് ഗാന്ധിജിയിൽ പ്രവേശിക്കുകയായിരുന്നു ചെയ്തതു്. ധാർമ്മികവും സത്യനിഷ്ഠവും, നിർമ്മലവുമായ ഒരു പ്രവർത്തി പദ്ധതി, നല്ലവണ്ണം ആലോചിച്ച് സ്വീകരിച്ചുകഴിഞ്ഞാൽ, അതു് പ്രായോഗികമോ അപ്രായോഗികമോ എന്നു് സംശയിച്ച് സമയം കളയാതെ തൻെറ ജീവിതത്തിൽ ഉടനെ നടപ്പിലാക്കു കയും, അപ്പോഠം അടിക്കടി ഉണ്ടായിക്കൊണ്ടിരിക്കുന്ന ഭീമമായ തടസ്സങ്ങളെ ധീരമായി എതിരിടുകയും, അതിനുവേണ്ടി കഷ്ട പ്പാടും യാതനകളും സഹിക്കുകയും ചെയ്തുകൊണ്ടു് അദ്ദേഹം തന്നിൽതന്നെ അളവററ ആത്മബലം സമ്പാദിച്ചുസംഭരിച്ചു. ഒരു പ്രത്യേകസ്ഥലത്തുള്ള വായു, അത്യുഗ്രമായി ചൂടുപിടിച്ച് മേലോട്ടു ശക്തിപൂർവ്വം ഉയരുമ്പോഠം, നാലുപാടുമുള്ള വായു മണ്ഡലം ആ സ്ഥലത്തേക്കു് പാഞ്ഞെത്തുകയും, അതിനും ചൂടു പിടിച്ച് പുറമേ മേല്പോട്ടുയരുകയും ചെയ്തു് സകല അന്തരീക്ഷ ത്തിലും ഒരിളക്കമുണ്ടാകുന്നതുപോലെയും, ഒരു ബലിഷ്ഠമായ മോട്ടോർവാഹനം, അതിവേഗം കുതിച്ചുപായുമ്പോഠം, ചുററ മുള്ള ഇലകളും പൊടികളും മററും അതിൻെറ പുറകേ പാറ ക്കുന്നതുപോലെയും ആയിരുന്നു ഗാന്ധിജിയെ അനുയായി കഠം അനുഗമിച്ചതു്. അദ്ദേഹം അതു മോഹിക്കുകയോ അതിനു വേണ്ടി വെമ്പുകയോ ചെയ്തിരുന്നില്ലെങ്കിലും, നേതൃത്വം സ്വയം അദ്ദേഹത്തിൽ വന്നുകയറിയതു് ഇത്തരത്തിലാണു്. അതാരുമറി യാതെ അങ്ങു വന്നുകയറിയതുമായിരുന്നു. നിഷ്കൃഷ്ടമായ ആത്മ നിയന്ത്രണവും ആത്മത്യാഗവുംകൊണ്ടു് ഈ അദ്ധ്യാത്മബലം അളവററ വർദ്ധിക്കുമെന്നും, അങ്ങനെയാണു് പൊതുജനനായ കത്വം സംജാതവും സംപ്രാപ്തവുമാകുന്നതെന്നും ജനങ്ങഠംക്കു പഠിക്കാൻ മഹാത്മജി ഒരു മാതൃകതന്നെയായിരുന്നു. നിസ്സഹ കരണപ്രസ്ഥാനം ഇൻഡ്യ മുഴുവൻ കാട്ടുതീപോലെ പടർന്നു

പിടിച്ച് ബ്രിട്ടീഷ്ഗവണ്മെൻറിനെ ഭസ്മമാക്കിക്കളയുമെന്ന സ്ഥിതിയിൽ എത്തിയപ്പോഠം, തൻെറ അഹിംസാസിദ്ധാന്തിന്ന് പ്രതികടമായി ഗോരഖ്പൂരിൽ ജനങ്ങഠം അക്രമപ്രയോഗം തുടങ്ങിയെന്നറിഞ്ഞ നിമിഷത്തിൽ ഇതരനേതാക്കന്മാരും ബഹുജനങ്ങളും പ്രത്യക്ഷമായി എതിർനിലയെ അവലംബിച്ചു നിന്നിട്ടും ആ മഹാപുരുഷൻ, ആന്ദോളനത്തെ പിൻവലിക്കുകയും സകലരും അദ്ദേഹത്തിൻെറ ആജ്ഞയെ ശിരസാവഹിക്കുകയും ആണല്ലോ ഉണ്ടായതു്. മഹാത്മജിയുടെ ഈ പശ്ചാത്ഗമനം മററുള്ളവക്ക് തീരെ രസിക്കാതെ വരുകയും, അവർ കോൺഗ്രസ്സിൽ 'സ്വരാജ് കക്ഷി'യെന്നൊരു പ്രത്യേകവിഭാഗം രൂപീകരിക്കുകയും ചെയ്ത സംഗതി സുപ്രസിദ്ധമത്രേ! ഗാന്ധിജി അവരെ തീരെ കാര്യമായി എതിർത്തില്ല. "ജയിക്കാൻവേണ്ടി തലകുനിക്കുകയാണു്" ചെയ്തതു്. അചിരേണ ആ എതിരാളികഠം അവരുടെ തെററ് മനസ്സിലാക്കുകയും, ഗാന്ധിജിയെ അനുഗമിക്കാൻ ആവേശപൂർവ്വം അണിനിരക്കുകയുമാണുണ്ടായതു്.

'ഇൻഡ്യൻ സ്വരാജ്യം' എന്ന പുസ്തകം പുറപ്പെടുവിച്ച കാലംമുതൽ തൻെറ ജീവാവസാനംവരേയ്ക്കും മഹാത്മജി, ഭാരതീയസംസ്കാരത്തിൻെറ ആരാധകനും പാശ്ചാത്യപരിഷ്കാരത്തിൻെറ പ്രതിയോഗിയും ആയിരുന്നു. എത്രയോ സ്പഷ്ടമായും, തെററിദ്ധരിക്കാനിടയില്ലാത്തവിധത്തിലും അദ്ദേഹം തൻെറ അഭിപ്രായം അനുസ്യൂതം പ്രകടമാക്കിയിട്ടുണ്ടു്. 1938-ൽ അദ്ദേഹം പറഞ്ഞു:— "പാശ്ചാത്യപരിഷ്കാരം ഈ സ്ഫടികം പോലെ തകർന്നുപോകത്തക്കതാണു്. നാമതിനെ ക്രമത്തിലധികം നെഞ്ചോടുചേർത്തു് ആലിംഗനം ചെയ്യാൻ തുടങ്ങുന്നു. അതാണു് ഈ നാശങ്ങളെല്ലാം നമുക്ക കൈവരുന്നതു്! ഇതെത്രയോ സത്യം! വൈയക്തികജീവിതത്തിൽ യൂറോപ്യപരിഷ്കാരം അദ്ദേഹം ബഹുദൂരം വർജ്ജിച്ചിരുന്നുവെങ്കിലും ഇൻഡ്യ മുഴുക്കെ അതിനെ പറിച്ചുകളയാൻ തക്കവണ്ണം അത്രയ്ക്കു

ത്യാഗശീലം പ്രകടിപ്പിക്കാനായില്ലെന്ന് അദ്ദേഹം പ്രഖ്യാപിച്ചിരുന്നു. അതു നൂറുശതമാനവും ശരിയാണെന്ന് നാം ഇപ്പോഠം കാണുന്നില്ലയോ ? 1947-ൽ ബ്രിട്ടീഷുകാർ ഇൻഡ്യവിട്ട്, നമുക്ക് സ്വാതന്ത്ര്യം ലഭിച്ചുവെങ്കിലും നാം പാശ്ചാത്യപരിഷ്ക്കാര പിശാചിൻെറ പിടിയിൽനിന്നും മോചനം പ്രാപിച്ചിട്ടില്ലെന്നും, നേരേമറിച്ച് നാം ഉത്തരോത്തരം ആ പിശാചിൻെറ വായിലേക്ക് ത്വരിതഗമനം ചെയ്യുകയാണെന്നും, തന്മൂലം നമ്മുടെ നില ശോചനീയതരമായി വരുകയാണെന്നും ഉള്ള സംഗതികഠം പകൽപോലെ വ്യക്തമല്ലേ !

ഗവണ്മെൻറുകളും നേതാക്കന്മാരും കോൺഗ്രസ്സും എല്ലാം പാശ്ചാത്യപരിഷ്ക്കാരഭൂതത്തെ കൂടുതൽ കൂടുതൽ ആശ്ലേഷിക്കാനാണ് ഭാവമെന്ന് കണ്ട നിമിഷത്തിലാണ് ഗാന്ധിജി സർവ്വോദയപ്രസ്ഥാനത്തിന് ബീജാവാപം ചെയ്തുവെച്ച് അന്തർദ്ധാനം ചെയ്തത്. പൂജ്യപാദനായ വിനോബാജി അതിനെ വളർത്തി പോഷിപ്പിക്കാൻ ജീവൻ ദാനം ചെയ്തുപോലും ഭഗീരഥപ്രയത്നം തുടരുന്നുണ്ടെങ്കിലും, സർവ്വോദയപ്രവർത്തകന്മാരിൽ ബഹുഭൂരിപക്ഷവും ഇതു വേണ്ടപോലെ ഗ്രഹിച്ചിട്ടുണ്ടോ എന്ന് പലക്കും സംശയമുണ്ട്. എന്തുകൊണ്ടെന്നാൽ ആ പ്രവർത്തകർ അവരുടെ സ്വന്തം ജീവിതത്തിൽ സർവ്വോദയപ്രസ്ഥാനത്തിൻെറ പ്രാഥമികവും പ്രധാനവും ആയ തത്വങ്ങളെ നടപ്പാക്കാൻ വിമുഖരായിരിക്കുന്നു. ഇതു വെറും പരിതാപകരമായ ഒരു സ്ഥിതിയത്രേ !

"അനുകരണം പ്രശംസയുടെ ഏററവും ആത്മാർത്ഥമായ രൂപമത്രേ" എന്ന ശീർഷകത്തിൽ ഗാന്ധിജിയെഴുതിയിരുന്ന ഒന്ന് സംഗ്രഹിച്ചുകൊണ്ട് ഈ ലേഖനം സമാപിക്കാം. ഒരുത്തൻ പറയുന്ന നന്മകളെപ്പററി അധികം പറയാതെ വിടുകയാണ് ഉത്തമം. അനുകരണമാണ് സ്തുതിയുടെ ആത്മാർത്ഥമായ രൂപം. എന്നെ അനുമോദിക്കുകയും, അഭിനന്ദിക്കുകയും ചെയ്യുന്നവർ എൻെറ സൽഗുണങ്ങളെ പകർത്തട്ടെ. എൻെറ നൂൽനൂല്പോ

അഹിംസാവ്രതമോ അവർ വിലമതിക്കുന്നുവെങ്കിൽ അവർ അവ യെ അവരുടെ സ്വന്ത ജീവിതത്തിൽ പകർത്തട്ടെ.

ഇതിലധികം ഗാന്ധിജി നമ്മെ കളിയാക്കാനില്ല. നാം അദ്ദേഹത്തെ എന്നുമെന്നും സ്തുതിക്കുന്നു, പുകഴ്ത്തുന്നു, ആരാധിക്കുന്നു. അദ്ദേഹത്തിന് സ്മാരകങ്ങളും, ക്ഷേത്രങ്ങളും, ഉപഹാരങ്ങളും സമർപ്പിക്കുന്നു. ഇടതടവില്ലാതെ അദ്ദേഹത്തിൻെറ അപദാനങ്ങളെ കീർത്തിക്കുന്നു. ഇരിക്കട്ടെ! നാം അദ്ദേഹത്തെയും, അദ്ദേഹത്തിൻെറ ഉപദേശങ്ങളെയും പഠിക്കുവാൻ തയാറുണ്ടോ? അദ്ദേഹത്തിൻെറ ജീവിതമാതൃക പകർത്താൻ ഒരുക്കമുണ്ടോ? അദ്ദേഹം ഇൻഡ്യക്കു കാണിച്ചുതന്നിട്ടുള്ള മുക്തിയെ കൈവരുത്താൻ നാം സോത്സാഹമായും, നിഷ്കപടമായും ആത്മാർത്ഥമായും ശ്രമിക്കുവാൻ തയാറുണ്ടോ? ഇതാണ് പ്രശ്നങ്ങളുടെ പ്രശ്നം.



# മഹാത്മാവേ!

(വട്ടോളി കൊച്ചുകൃഷ്ണൻ നായർ)

മംഗളമന്ദസ്മേരം
ചൊരിഞ്ഞീ പ്രപഞ്ചത്തിൽ
തുംഗകാരുണ്യപൂർവ്വം
വർത്തിച്ച മഹാത്മാവേ,
താവകാപദാനസംകീർത്തനം
പുണ്യപ്രദം
താവകസ്മൃതി, ചിത്ത-
നിർവൃതിപ്രകാശകം.
ഉന്നതഹിമാചല-
സുസ്ഥിരനായിജ്ജീവി-
ച്ചെന്നെന്നുമാദർശത്തെ
പ്പോററിയ മഹാത്മാവേ,
പാവനം, ദിവ്യംതവ-
ചരിതം ചിന്തിച്ചാത്മ-
ജീവിതം നയിച്ചെന്നാൽ
ജന്മസാഫല്യം നേടാം!
ലോകത്തിൻ ദൂരദൃഷ്ടി
ജാതകം, ജീവിതത്താൽ
നാകലോകാഭമാക്കി
മാററിയ മഹാത്മാവേ,
ആതുരജനസേവ-
സന്തതമാചരിച്ച
മേദുരാനന്ദം—മർത്ത്യ
മാതൃകയതാം നൂനം.

സൂര്യന്റെ കൃത്യനിഷ്ഠ,
ശ്രീ ഹരിശ്ചന്ദ്രരാജ-
വീരന്റെ സത്യനിഷ്ഠ
പാലിച്ച മഹാത്മാവേ,
താരുണ്യകാലത്തങ്ങു
ശ്രമിച്ചുസമ്പാദിച്ച
സാരമാം ധനമാകെ
ത്യജിച്ചു കൃതാർത്ഥനായ് !
സർവ്വസന്ത്യാഗം ഗർവ്വ
നിശ്ശേഷാഹുതിയവ-
മൂർത്തിയെത്തന്നതാക്കി
ത്തീർത്തോരു മഹാത്മാവേ,
എത്രയും ലഘുവായ
ജീവിതംനയിച്ചാത്മ-
തൃപ്തമാം പ്രേമരശ്മി
ചൊരിഞ്ഞു സദാ ഭവാൻ.
ഗീതയും, ബൈബിളും, കറാ
നാദിയാം ധർമ്മഗ്രന്ഥ-
പാതയിലെല്ലാമൊന്നായ്
ചരിച്ച മഹാത്മാവേ,
ഹൈന്ദവധർമ്മാംബര ത-
ന്നയിത്തകളങ്കത്തെ
സുന്ദരവദനത്തിൽ
നിന്നങ്ങു നീക്കിപൂർണ്ണം !
മാതൃഭൂവിന്നു മുക്തി നേടുവാൻ
സമരത്തിൽ

മാതൃകാനേതാവായി
    വർത്തിച്ച മഹാത്മാവേ,
അക്രമരാഹിത്യവും,
    പ്രേമവു,മഹിംസയും
വിക്രമായുധം തവ—
    വിശിഷ്ടം, വിജയവും !
ഭാരതമാതാവിൻെറ—
    പാദത്തിൽനിന്നു ദാസ്യ-
ഭാരശൃംഖലവെട്ടി
    നീക്കിയ മഹാത്മാവേ,
സമരം ചെയ്തപ്പോഴും
    പ്രേമത്തിൻ പാൽപ്പുഞ്ചിരി-
യമരം തെററിക്കാതെ
    പൊഴിച്ചൂ ഭവാൻ ശാന്തം !
മംഗളമന്ദസ്മേരം
    ചൊരിഞ്ഞീ, പ്രപഞ്ചത്തിൽ
തുംഗകാരുണ്യപൂർണ്ണം
    വർത്തിച്ച മഹാത്മാവേ !
താവകാപദാനസം-
    കീർത്തനം പുണ്യപ്രദം,
താവകസ്മൃതി, ചിത്ത
    നിർവൃതിപ്രകാശകം.



# ഞാൻ ഗാന്ധിശിഷ്യനായതു്.

(ഡോ: പി. ജെ. തോമസ്സ്)

ഗാന്ധിജി ദക്ഷിണാഫ്രിക്കയിൽനിന്നു വന്നിട്ടു് ഏറെ താമസിയാതെ, അതായതു് 1916-ൽ അദ്ദേഹത്തെ കണ്ടു പരിചയപ്പെടാൻ എനിക്കു ഭാഗ്യമുണ്ടായി. അന്നു് മദ്രാസ് യൂണിവേഴ്സിററിയിലെ ഗവേഷണജോലിയിൽ ഉദ്യുക്തനായിരുന്നു ഞാൻ. മദ്രാസിലെ ഒരു പൗരമുഖ്യനായിരുന്ന ശ്രീ. ജി. എ. നടേശൻ ഗാന്ധിജിക്കു നൽകിയ ഒരു സല്ക്കാരത്തിൽ പങ്കെടുക്കാനും അന്നു് എനിക്കു സാധിച്ചു.

1927-ൽ ഞാൻ മദ്രാസ് യൂണിവേഴ്സിററി പ്രൊഫസർ ആയി ചേർന്നശേഷം പലപ്രാവശ്യം ഗാന്ധിജിയെ കണ്ടു സംസാരിക്കാനിടയായി. സാമ്പത്തിക വിഷയങ്ങളാണു് ഞങ്ങൾ പ്രധാനമായി സംസാരിച്ചിരുന്നതു്. ഇൻഡ്യൻ ധനതത്വശാസ്ത്രജ്ഞന്മാർ അന്നു് ഗാന്ധിജിയുടെ മാർഗ്ഗങ്ങളോടു് സാമാന്യമായി എതിരായിരുന്നു യന്ത്രസഹായംകൊണ്ടുള്ള വ്യവസായരീതിക്കെതിരായി ഗാന്ധിജി ബലമായി നിലകൊണ്ടതാണു് അതിനു കാരണം. എന്നാൽ അക്കാര്യത്തിൽ ഞങ്ങളിൽ ചിലർ ഗാന്ധിജിയുടെ അഭിപ്രായങ്ങളെ പൊതുവായി അനുകൂലിച്ചിരുന്നു. ഉല്പാദനപ്രധാനമായ പല വ്യവസായങ്ങളും ചെറുകിടയായി നടത്തുന്നതാണു ഇൻഡ്യയിലെ നിലയ്ക്കു നല്ലതെന്നും എന്നാൽ ജപ്പാനിലെപ്പോലെ വിദ്യുച്ഛക്തിയുടെ സഹായത്തോടുകൂടി ചെറുയന്ത്രങ്ങൾ ഉപയോഗിച്ചാലേ ഉല്പാദനം ലാഭകരമാകയുള്ളു എന്നുമായിരുന്നു അന്നു ഞങ്ങൾ അനുകൂലിച്ച മതം. ഇതുതന്നെയാണു ഗാന്ധിജിയും ഉപദേശിച്ചതു്.

എന്നാൽ സാമ്പത്തികവിഷയത്തിലായിരുന്നില്ല ഗാന്ധിജിയുടെ മുന്തിയ പ്രബോധനം. ആദ്ധ്യാത്മികജീവിതത്തിന്റെ കേന്ദ്രമായി കരുതാവുന്ന അഹിംസ എന്ന പ്രമാണം വ്യക്തിപര

മായ പെരുമാററങ്ങളിൽ മാത്രമല്ല രാഷ്ട്രീയരംഗത്തും വിജയകരമാംവണ്ണം പ്രയോഗിച്ചുകാണിച്ചതാണു് ഗാന്ധിജിയുടെ ഏററവും വലിയ നേട്ടം. വളരെ ശക്തിയായി അഹിംസ ഉപദേശിച്ച ക്രിസ്തുവിൻെറ അനുയായികളെ—ലോകമൊട്ടുക്കുള്ള ക്രിസ്തുഭക്തരെ—ഹഠാദാകർഷിച്ച ഒരു സംഗതിയാണിതു്.

പിന്നെ, ഞാൻ ദില്ലിയിലായിരുന്നപ്പോഠം, 1946 മുതൽ അദ്ദേഹം വീരചരമം പ്രാപിച്ചതുവരെയുള്ള കാലത്തു് അടുത്തടുത്തു് അദ്ദേഹത്തെ കണ്ടു സംസാരിക്കാൻ എനിക്കു സാധിച്ചു. അഹിംസയുടെ പ്രായോഗിക വശങ്ങഠം എനിക്കു ബോദ്ധ്യമായതു് അന്നാണു്. 1947-ൽ ഇൻഡ്യയ്ക്കു് സ്വാതന്ത്ര്യം കരഗതമായതോടുകൂടി ഹിന്ദുക്കളും മുസ്ലീങ്ങളും തമ്മിൽ പലേടത്തും വലിയ ശണ്ഠ ഉണ്ടായി. ദില്ലിയിൽതന്നെ സമുദായവഴക്കുകഠംകൊണ്ടു് പലർ മരിച്ചു. ഒരു മുസ്ലീം ടോംഗാ (വണ്ടി) ക്കാരനെ ഒരു കത്തികൊണ്ടു കുത്തി മുറിപ്പെടുത്തിയതു് ഞാൻ തന്നെ കണ്ടതാണു്. ഒരു പൊണ്ണത്തടിയൻ സിക്കുകാരനായിരുന്നു അതു ചെയ്തതു്. ആ കുതിര അവിടെ കണ്ണുനീർ ചിന്തിക്കൊണ്ടു നിന്ന കാഴ്ച അതിദയനീയമായിരുന്നു.

അന്നാണു് ഗാന്ധിജിയുടെ പ്രവർത്തനശക്തി അതിൻെറ ഉച്ചകോടിയിലെത്തിയതു്. ശണ്ഠയുള്ളിടത്തെല്ലാം അദ്ദേഹം തിടുക്കത്തിൽ പോയി രണ്ടു കൂട്ടരേയും രമ്യമാക്കാൻ ശ്രമിച്ചിരുന്നു. പല സ്ഥലങ്ങളിലും ഇങ്ങനെ അദ്ദേഹം രക്തച്ചൊരിച്ചിൽ ഒഴിച്ചുനിറുത്തി.

1947 ആഗസ്റ്റ് 15-ാംനു- ദില്ലിയിൽ വലിയ ആഘോഷമായി സ്വാതന്ത്ര്യദിനം കൊണ്ടാടി. കേമമായ ഘോഷയാത്രകളുംമററും ഉണ്ടായിരുന്നു. നെഹ്റുവും പട്ടേലും മററും ഈ ഘോഷയാത്രയിൽ ഉന്മേഷപൂർവ്വം സംബന്ധിച്ചു. ഒരാളെ മാത്രം അവിടെയെങ്ങും കണ്ടില്ല—ഗാന്ധിജിയെ. അന്നു് അദ്ദേഹം പശ്ചിമബംഗാളിൽ വളരെ വിഷമങ്ങഠം സഹിച്ചു് സമുദായവഴക്കു തീർക്കുകയായിരുന്നു.

പലക്കും ഗാന്ധിജിയെപ്പററിയുള്ള ബഹുമാനം വർധിച്ച ഒരു ദിനമായിരുന്നു അതു്. വിശേഷിച്ച് വിദേശ സ്ഥാനപതികാംക്ക് അദ്ദേഹത്തിൻെറ അന്നത്തെ അസാന്നിദ്ധ്യം ആശ്ചര്യകരമായി തോന്നി. ഇൻഡ്യൻ സ്വാതന്ത്ര്യസമരത്തിൻെറ അദ്വിതീയനേതാവായ ഗാന്ധിജി, ആനപ്പുറത്തിരുന്നു ഘോഷയാത്ര നയിക്കമെന്നായിരുന്നു അവർ ഊഹിച്ചിരുന്നതു്. എന്നാൽ ഗാന്ധിജിയുടെ അന്യാദൃശമായ സാത്വികത്വം അവക്കെങ്ങിനെ മനസ്സിലാകും ?

അഹിംസയ്ക്കായി ഗാന്ധിജി ജീവിച്ചു; അഹിംസ പുലത്താനായി അദ്ദേഹം തൻെറ ജീവനെ ബലിയർപ്പിക്കുകയും ചെയ്തു. 1949 ജനവരി 30–ാംനു- വൈകുന്നേരം ഗാന്ധിജിയുടെ വീരമരണവൃത്താന്തം റേഡിയോവിലൂടെ നാടൊട്ടുക്ക പ്രക്ഷേപണം ചെയ്യപ്പെട്ടു. വിവരമറിഞ്ഞു ഉടനെ ഞാനും ബർലാമന്ദിരത്തിലെത്തി. അപ്പോാം അവിടെ കണ്ട ദയനീയമായ കാഴ്ച ഇന്നും എൻെറ മനോമുകരത്തിലുണ്ടു്. തന്നെ വധിക്കാൻ ചിലർ ആഗ്രഹിച്ചിരുന്നുവെന്നു് അദ്ദേഹത്തിനു് അറിയാമായിരുന്നു. എന്നാൽ തൻെറ ശ്രേഷ്ഠാശയങ്ങാം നടപ്പിൽ വരുത്താൻ മരണം തന്നെ വരിക്കാൻ അദ്ദേഹം തയാറായതാണു്. ഇങ്ങനെ ഇൻഡ്യയിലുണ്ടായിട്ടുള്ള ഏററവും വലിയ മനുഷ്യൻ കാലഗതിയെ പ്രാപിച്ചു. അന്നാണു് ഞാൻ പൂണ്ണമായി ഗാന്ധിശിഷ്യനായതു്.

ഗാന്ധിജി മരിച്ചിട്ടില്ല. അനശ്വരമായ അദ്ദേഹത്തിൻെറ ആത്മാവു് ഇന്നും നമ്മോടുകൂടെ ഉണ്ടു്. അദ്ദേഹത്തിൻെറ ആദശങ്ങാം ഇന്നും നമുക്ക പ്രചോദനം നൽകുന്നു. അദ്ദേഹം നിർദ്ദേശിച്ച മാർഗ്ഗങ്ങളിൽകൂടി പ്രയാണംചെയ്യുന്നപക്ഷം തീച്ചയായും ഇൻഡ്യക്ക വലിയ മഹത്വം ലഭിക്കുന്നതാണു്. ഇന്നുള്ള കെടുതികാം അകററുകയും ചെയ്യാം. ഇതാണു് നമ്മുടെ മുമ്പിൽ തെളിഞ്ഞുകിടക്കുന്ന വഴി. ഈ വഴിയിലൂടെ നമുക്ക പ്രയാണം ചെയ്യാം.



# ഗുരുദേവൻെറ മാർഗ്ഗത്തിൽ

(സുരേഷ് രാമഭായ്)

നദികളെപ്പോലെ മനസ്സുകളും വ്യത്യസ്തങ്ങളാണ്. ഗാന്ധിജി ജീവിച്ചിരുന്നുവെങ്കിൽ അദ്ദേഹം എന്തു ചെയ്യുമായിരുന്നു എന്ന ചോദ്യത്തിനുള്ള ഉത്തരങ്ങളും അതുപോലെ വ്യത്യസ്തങ്ങളായിരിക്കും. സ്വാഭാവികമായി എല്ലാവരും അവരവരുടെ അറിവിനനുസരിച്ച് ഈ ചോദ്യത്തിന് ഉത്തരം പറയും. ഇക്കാര്യത്തിൽ പ്രവേശിക്കുന്നതു് സമയം വെറുതെ പാഴാക്കിക്കളയുകയായിരിക്കും. വിശേഷിച്ചും ഭരണകൂടത്തിലുള്ളവരുടെയോ, അവരുടെ എതിരാളികളുടെയോ പ്രവർത്തനങ്ങളെ അനുമോദിക്കുകയോ അപലപിക്കുകയോ ചെയ്യുന്നതു് സമയത്തിൻെറ ദുർവ്യയമായിരിക്കും. ലക്ഷക്കണക്കിനുള്ള നമ്മുടെ സഹോദരന്മാരുടെ ദയനീയതയെ സാക്ഷ്യപ്പെടുത്തി നോക്കുമ്പോൾ നാമെല്ലാവരും വ്യക്തികളായോ, സമൂഹമായോ അവരുടെ അവകാശങ്ങളെ ഒററിക്കൊടുക്കുകയും ഗാന്ധിജിയുടെ കാലത്തെക്കാൾ നാം ഇന്ന് അവരിൽനിന്നും കൂടുതൽ അകന്നുപോവുകയും ചെയ്യുകയാണെന്നു മനസ്സിലാകും. സ്വരാജ് ലഭിച്ചുവെങ്കിലും ഓരോ ദിവസവും കഴിയുമ്പോൾ നമുക്കു ഏററവും പ്രിയപ്പെട്ട ബഹുജനങ്ങളോടു നാം കൂടുതൽ അടുക്കുകയാണോ, അതോ അവരിൽനിന്നും അകലുകയാണോ എന്ന കാര്യത്തെക്കുറിച്ച് നമുക്ക് ഒരു ആത്മപരിശോധന ചെയ്തുനോക്കാം. ഗാന്ധിജിയുടെ ജീവിതവും പ്രവർത്തനങ്ങളും താഴെ പറയുന്ന അഞ്ചു അടിസ്ഥാനങ്ങളിൽ നിലയുറപ്പിച്ചിരുന്നുവെന്നു നമുക്ക് എളുപ്പത്തിൽ കണ്ടെത്താൻ കഴിയും.

1. ആത്മശുദ്ധി അഥവാ സ്വയം മാറുക.
2. പാപത്തെ നിരന്തരം തടയുക.

3. എല്ലാവർക്കും സാദ്ധ്യമാകുന്ന മാർഗ്ഗങ്ങൾ സ്വീകരിക്കുക.

4. ജനശക്തി ഉണർത്തുക.

5. വ്യക്തികളുടെ നന്മയെ സാമൂഹ്യശക്തിയായി രൂപാന്തരപ്പെടുത്തുക.

ഈ അഞ്ചു അംശങ്ങളോടു വേറെ പലതും ചേർക്കാം. പക്ഷെ പഞ്ചഭൂതങ്ങളെപ്പോലെ ഈ അഞ്ചു അംശങ്ങളും അടിസ്ഥാനമായിട്ടുള്ളവയാണ്. സ്വയം ഒരു പൂജ്യത്തെപ്പോലെ മാഞ്ഞുപോകാൻ ആഗ്രഹിച്ചതിനാൽ ഗാന്ധിജി ഇൻഡ്യയെ ബാധിച്ചിരുന്ന പ്രധാന ദോഷമായ വിദേശീയമേധാവിത്വത്തെ അവസാനിപ്പിച്ചു. ആത്മസഹനവും സാഹോദര്യവുമാകുന്ന ഏററവും സാർവ്വജനീനമായ മാർഗ്ഗം ഉപയോഗിച്ച് ബ്രിട്ടീഷുകാർ ഇൻഡ്യ വിടത്തക്കവണ്ണം അത്ര ഭീമമായ ജനശക്തി ഇളക്കിവിടുവാൻ ഗാന്ധിജിക്കു സാധിച്ചു. വ്യക്തികളുടെ ഗുണമായ അഹിംസയെ ഒരു സാമൂഹ്യശക്തിയായി ഉപയോഗിക്കുമ്പോൾ ഉള്ള കാര്യക്ഷമതയേയും അദ്ദേഹം വ്യക്തമാക്കിക്കാണിച്ചു. ഇതിൻെറ വെളിച്ചത്തിൽ നോക്കുകയാണെങ്കിൽ നമ്മുടെ രാഷ്ട്രീയപ്രവർത്തകരും, സാമൂഹ്യ-സൃഷ്ടിപര-പൊതുജന-പ്രവർത്തകരും എല്ലാം കഴമ്പില്ലാത്തവരാണ്. രാഷ്ട്രീയകാര്യങ്ങൾക്കു വ്യക്തിപരമായ ജീവിതവുമായി ബന്ധമൊന്നുമില്ലെന്നുള്ള പാശ്ചാത്യചിന്തയെ അനുകരിച്ച് നമ്മളും, ഉയന്ന തോതിലുള്ള ജീവിതം ഉന്നതചിന്തകളിലേക്കു നയിക്കുമെന്നുള്ള വിശ്വാസത്തോടെ അതു സ്വീകരിച്ചിരിക്കയാണ്. നമ്മുടെ വ്യക്തിജീവിതത്തിനും, പൊതുജീവിതത്തിനും ഇടയ്ക്കുള്ള വിടവു വദ്ധിച്ചുവരികയാണ്. കഠിനജീവിതത്തെയും കഷ്ടതകളെയും അഭിമുഖീകരിക്കാനുള്ള തയാറില്ലായ്മകൊണ്ട് ദോഷത്തെ എതിർക്കുവാനുള്ള നമ്മുടെ ആന്തരികശക്തി വളരെ കുറഞ്ഞുകഴിഞ്ഞിട്ടുണ്ട്. ദോഷത്തെ തടയുന്നതിനു പകരം നാം ഏററവും

വിഷമം കുറഞ്ഞ മാർഗ്ഗങ്ങളെ സ്വീകരിക്കുവാൻ തയ്യാറായിരിക്കുകയാണ്. നാം സ്വയം ആശ്രയിക്കുന്നതിനെക്കാറം കൂടുതലായി നിയമത്തിലും, ആയുധങ്ങളിലും ആശ്രയിക്കയാണ് ചെയ്യുന്നത്. അതുകൊണ്ട് രാഷ്ട്രീയസംഘടനകളിലെ അംഗങ്ങറം അധികാരം വച്ചുകൊണ്ടിരിക്കാൻ മോഹിക്കയും, രാജ്യത്തിൻെറ സൈനികവും നിയമപരവുമായ ഘടനയുടെ നിയന്ത്രണം പിടിച്ചുപററി അവർ സ്വയം സ്വപ്നം കാണുന്ന സ്വർഗ്ഗത്തെ ഭൂമിയിൽ കൊണ്ടുവരുന്നതിന് ആഗ്രഹിക്കയും ചെയ്യുന്നു. അധികാരത്തിൻെറ ആരാധകരെന്ന നിലയ്ക്കു അവക്കു പരസ്പരം വിശ്വസിക്കാൻ സാദ്ധ്യമല്ല. സ്വയം പുകഴ്ത്തുകയും അന്യരെ ദുഷിക്കയും ചെയ്യുന്നതാണ് അവരുടെ പ്രധാന തൊഴിൽ. ഇരുണ്ട പാർട്ടിക്കണ്ണടകളിൽകൂടി നോക്കുകയാൽ നമുക്കു അന്യരുടെ ഗുണം കാണുവാനുള്ള ദർശനശക്തി നഷ്ടപ്പെട്ടിരിക്കയാണ്. സാധാരണക്കാരുടെ ഞരമ്പിനെ തളർത്തിക്കൊണ്ട് രാജ്യമെങ്ങും നടമാടുന്ന അനീതിയും അക്രമവും പരിഹരിക്കാനെന്നല്ല സ്പർശിക്കുവാൻപോലും അതുകൊണ്ട് അവർ സ്വയം അസമർത്ഥരായിത്തീർന്നിരിക്കുകയാണ്. അവർ ആക്കുവേണ്ടി സേവനം അനുഷ്ഠിക്കുന്നുവോ, അവരെക്കുറിച്ച് ഒന്നു ചിന്തിക്കുവാൻപോലും സമയമില്ലെന്നാണ് വന്നിരിക്കുന്നതു്. ഇച്ഛയില്ലെങ്കിൽ പരിഹാരമാർഗ്ഗം കണ്ടുപിടിക്കാനും സാദ്ധ്യമല്ല. ആ പതനത്തിൽ എല്ലാവക്കും സ്വീകാര്യമായ ഒരു സാർവ്വജനീനമാർഗ്ഗം അവലംബിക്കുന്ന കാര്യവും ഉദിക്കുന്നില്ല. നാം പൊതുജനങ്ങളെ സമീപിക്കാത്തിടത്തോളംകാലം ജനശക്തി അഥവാ ലോകശക്തി ഉളവാക്കാൻ സാദ്ധ്യമല്ല. ഈ പരിതഃസ്ഥിതികളിൽ വ്യക്തിയുടെ നന്മയെ സാമൂഹ്യശക്തിയായി രൂപാന്തരപ്പെടുത്തുന്ന കാര്യം തെങ്ങിൻതൈയിൽനിന്നും മാങ്ങ ഉണ്ടാക്കണമെന്നു വിചാരിക്കുന്നതുപോലെ വിചിത്രമാണ്.

നാം നമ്മുടെ ഇപ്പോഴത്തെ ഭാവം പുലർത്തിക്കൊണ്ടു പോവുകയും ലക്ഷക്കണക്കിലുള്ള ഗ്രാമങ്ങളുടെ ആഹ്വാനം ശ്രദ്ധിക്കാ

തിരിക്കുകയും ചെയ്താൽ നമ്മുടെ ഹൃദയങ്ങൾ പിളക്കപ്പെടുകയും, നമ്മുടെ സ്വാതന്ത്ര്യം അഞ്ചു ദിവസത്തേക്കു മാത്രം നിലനില്ക്കുന്ന ഒരു മഹോത്സവമായി മാറുകയും ചെയ്യുമെന്നുള്ള കാര്യം മനസ്സിലാക്കുവാൻ വളരെയൊന്നും ഭാവന വേണ്ട. ഈ ദുഷ്ടമായ വൃത്തം തകക്കുന്നതിനും, ദുഷിപ്പിക്കപ്പെട്ട ജീവിതമൂല്യങ്ങളുമായി പടവെട്ടുന്നതിനും, ഭാരതത്തിനാകമാനം ഒരു പരിവത്തനമുണ്ടാക്കുന്നതിനും ഉന്നം വച്ചുകൊണ്ടു് ഒരു പുതിയ ശക്തി വിനോബാജിയുടെ വ്യക്തിത്വത്തിൽകൂടി ഭാഗ്യംകൊണ്ടു് ഉയന്നുവരികയാണു്. സ്വതന്ത്രഭാരതത്തിലുള്ള ദോഷങ്ങൾക്കും അനീതിക്കും കാരണം ഉല്പാദകക്കു് ഉല്പാദനോപകരണങ്ങൾ കൈവശമില്ലാത്തതാണെന്നുള്ള യാഥാത്ഥ്യം അവിതക്കിതമാണു്. ഭൂഉടമസ്ഥൻ കൃഷിചെയ്യുന്നില്ല; കൃഷി ചെയ്യുന്നവനു ഭൂമിയുമില്ല. മില്ലുടമസ്ഥൻ തൊഴിൽ ചെയ്യുന്നില്ല; തൊഴിലാളി മില്ലിനധികാരിയുമല്ല. അൽമാരകളിൽ നിറച്ചു് മരുന്നുകുപ്പികളും വച്ചുകൊണ്ടിരിക്കുന്നവക്കു് മരുന്നിൻെറ ആവശ്യമില്ല; എന്നാൽ മരുന്നു് ആവശ്യമുള്ള രോഗികൾക്കു് മരുന്നുമില്ല. ഇതാകെ ദുഃഖകരമായ ഒരു കാഴ്ചയാണു്. ക്ഷുരകനു സൂചിയും, തയ്യൽക്കാരനു കത്തിയും കൊടുക്കുന്ന വൈചിത്ര്യത്തിൽനിന്നും ഉളവാകുന്ന ഒരു കുഴപ്പമാണിതു്. ഈ അവസ്ഥ ഇനിയും തുടരാൻ സാദ്ധ്യമല്ലെന്നു് വിനോബാജി പറയുന്നു. നമ്മുടെ ജനങ്ങളിൽ മുക്കാൽപങ്കു് ആളുകളെയും നേരിട്ടു ബാധിക്കുന്നതും, എല്ലാവരേയും പൊതുവെ ബാധിക്കുന്നതുമായ ഭൂപ്രശ്നത്തെ അദ്ദേഹം ഇപ്പോൾ പരിഹരിക്കാൻ ആരംഭിച്ചിരിക്കയാണു്. "ഭൂമിയെല്ലാം ഗോപാലൻേറതാണു്" എന്നു് അദ്ദേഹം പറയുമ്പോൾ മൂന്നു പാഠങ്ങൾ നാം പഠിക്കാൻ അദ്ദേഹം ആഗ്രഹിക്കുന്നു.

1. ഭൂമിമാതാവു് വില്പനയ്ക്കുള്ള ഒരു സാമഗ്രിയായിരിക്കരുതു്.

2. ദാഹിക്കുന്നവന് ജലം അവകാശപ്പെട്ടതുപോലെ കൃഷിചെയ്യുന്നവന് ഭൂമിയും അവകാശപ്പെട്ടതാണ്.

3. ആഹാരം കഴിക്കുന്നവരെല്ലാം അതിനുവേണ്ടി ഫലവത്തായ തൊഴിൽ ചെയ്തിരിക്കണം.

പൊതുജനങ്ങൾക്ക് ഈ സത്യം വെളിപ്പെടുത്തിക്കൊടുക്കുന്നതിന് കാൽനടയായി സഞ്ചരിക്കുക എന്ന ജനസമ്മതമായ മാർഗ്ഗം അദ്ദേഹം സ്വീകരിക്കുകയും കഴിഞ്ഞ നാലുവർഷങ്ങളായി ഇൻഡ്യയിൽ നടന്നു സഞ്ചരിക്കുകയുമാണ്. മൂന്നുലക്ഷത്തിലധികം ആളുകൾ ഇക്കാലത്തിനകം മുപ്പത്തിനാലുലക്ഷം ഏക്കർ ഭൂമി ദാനമായി നൽകിയിട്ടുണ്ട്. വിപ്ലവത്തിൻെറ പ്രേരകശക്തി എന്നുള്ള നിലയ്ക്ക് ചിന്തയ്ക്കുള്ള പ്രാധാന്യത്തിൽ അദ്ദേഹം വിശ്വസിക്കുന്നു. ചിന്തയില്ലാതെ ഈ ലോകത്തിൽ ജീവിതം അസാദ്ധ്യം തന്നെ. അക്രമരാഹിത്യത്തിൻെറ പ്രയോഗക്ഷമതയെ സാമൂഹ്യവും സാമ്പത്തികവുമായ ഒരു ശക്തിയായി വിനോബജി ഊന്നിപ്പറയുന്നു. ഭൂമിയുടെ ഉടമമാത്രമല്ല പണത്തിൻെറയും മററു സ്വത്തുക്കളുടേയും ഉടമസ്ഥാവകാശവും സമുദായത്തിൽ നിക്ഷിപ്തമായിരിക്കണം. ഒരു വ്യക്തിക്ക് ഒരു ട്രസ്റ്റി എന്നുള്ള നിലയ്ക്കു മാത്രമെ അതു ഉപയോഗിക്കാൻ പാടുള്ളൂ. ഗാന്ധിജി ആദ്യം ട്രസ്റ്റിഷിപ്പിനെ കുറിച്ചു പറഞ്ഞപ്പോൾ ബുദ്ധിമാന്മാരായ ആളുകൾ അദ്ദേഹത്തെ പരിഹസിച്ചു. ഈ സിദ്ധാന്തത്തിനു ഒരു വ്യക്തമായ രൂപംകൊടുത്തുകൊണ്ട് വിനോബാഭാവേ എല്ലാവരിലുംനിന്ന് അവരവരുടെ ഭൂമിയുടെയോ, സമ്പത്തിൻേറയോ, ബുദ്ധിയുടേയോ, കായികശക്തിയുടേയോ, തൊഴിലിൻേറയോ ആറിലൊരംശം ആവശ്യപ്പെടുകയാണ് ചെയ്യുന്നതു്. നാം ഭക്ഷിക്കുന്നതിനുമുമ്പ് മററുള്ളവർക്ക് ആഹാരംകൊടുക്കുന്നതിന്,-അതായതു് എടുക്കുന്നതിനുമുമ്പ് കൊടുക്കുന്നതിന്-അദ്ദേഹം നമ്മോടു ആവശ്യപ്പെടുന്നു.

അങ്ങിനെ അദ്ദേഹം ഓരോ പൗരനോടും മനുഷ്യസമുദായത്തോടു് അവൻെറയും അവളുടേയും കടമ നിർവ്വഹിക്കാൻ ഉൽബോധിപ്പിക്കുന്നു. ഇവയിലെല്ലാംകൂടി വിനോബാജി ലോകശക്തി ജനിപ്പിക്കുകയും ആ ശക്തി മുഖാന്തിരം ഒരു മാററം വരുത്താൻ ആഗ്രഹിക്കുകയും ചെയ്യുന്നു. രാജ്യത്തിൻെറ നിയമാത്മകമായ ശക്തികളിൽനിന്നു് വ്യത്യസ്ഥവും, സൈനികപ്രഭാവത്തിനു വിരുദ്ധവുമായ ഒരു നവീനശക്തി വികസിപ്പിക്കുന്നതിനാണു് അദ്ദേഹം യഥാർത്ഥമായി ആഗ്രഹിക്കുന്നതു്. അതിനെ ലോകശക്തിയെന്നോ, സ്നേഹശക്തിയെന്നോ, ധാർമ്മികപ്രഭാവമെന്നോ എന്തുവേണമെങ്കിലും വിളിക്കാം. മത്സരത്തിനും, ഏററവും പ്രാപ്തിയുള്ളതുമാത്രം അവശേഷിക്കുക എന്ന സിദ്ധാന്തത്തിനും, വിരുദ്ധമായി സ്നേഹത്തിൻെറയും, സഹകരണത്തിൻെറയും അടിസ്ഥാനത്തിൽ ഒരു പുതിയ സമുദായം കെട്ടിപ്പടുക്കാനാണു് അദ്ദേഹം ആശിക്കുന്നതു്.

അങ്ങിനെ ഭൂദാനയജ്ഞപ്രസ്ഥാനം മഹാത്മജിയുടെ അടിസ്ഥാനതത്വങ്ങളെ സാധൂകരിക്കുന്നതു നമുക്കു കാണുവാൻ കഴിയും. വ്യക്തിപരമായി തൻെറ അഹംബുദ്ധിയെ ഉടച്ചുമാറ്റുകയും അവ്യക്തത്തിൽ ലയിക്കുകയും ചെയ്യാൻ വിനോബാജി ആഗ്രഹിക്കുന്നു എന്ന കാര്യം പ്രത്യേകം പറയേണ്ടതില്ലല്ലോ? അതുകൊണ്ടാണു് അദ്ദേഹത്തിനു് പ്രത്യക്ഷവും, പരോക്ഷവുമായി പല പാർട്ടികളിലും, സംഘടനകളിലും നിന്നു് സഹകരണം ലഭിക്കാൻ സാധിച്ചതു്. ഇന്നു് ഇൻഡ്യയിൽ അദ്ദേഹത്തെ എതിക്കുന്നതായി ഒരു പാർട്ടിയും ഇല്ല. ഭൂദാനത്തിൽകൂടി ഹൃദയങ്ങളെ യോജിപ്പിക്കുവാനും, രാജ്യത്തെ മുഴുവൻ തന്നെ പൂർണ്ണമായി അനുരഞ്ജിപ്പിക്കുവാനും അദ്ദേഹം ആശിക്കുന്നു. ഗാന്ധിജി എവിടെവച്ചു അവസാനിപ്പിച്ചുവോ അവിടംമുതൽ വിനോബാഭാവേ തുടർന്നുപ്രവർത്തിക്കുന്നു. ഗാന്ധിജി സ്വരാജ് എന്ന ലക്ഷ്യത്തെയും അതിലേക്കുള്ള മാർഗ്ഗത്തെയും നമുക്കു കാണിച്ചുതന്നു.

എല്ലാവർക്കും നന്മയരുളുന്ന സർവ്വോദയം എന്ന ലക്ഷ്യത്തിലേക്കുള്ള മാർഗ്ഗം വിനോബാജി കാണിച്ചുതരികയും അദ്ദേഹത്തോടൊപ്പം എത്തുവാൻ നമ്മെ ആഹ്വാനം ചെയ്യുകയും ചെയ്യുന്നു.

ഇന്നത്തെ യാഥാർത്ഥ്യങ്ങളുടെ വെളിച്ചത്തിൽ ഈ പ്രസ്ഥാനത്തെ പരിശോധിക്കുകയും, അതു് ഇന്നത്തെ കാലസ്ഥിതിക്കു് എത്രത്തോളം യോജിച്ചതാണെന്നും, ഗാന്ധിജിയുടെ മാർഗ്ഗത്തോടു എത്രത്തോളം പൊരുത്തപ്പെട്ടതാണെന്നും, ഈ രാജ്യത്തിലെ എല്ലാ ജനങ്ങളും വിശേഷിച്ചു ബുദ്ധിസമ്പന്നന്മാരും നോക്കുകയും ചെയ്യേണ്ട കാലം അതിക്രമിച്ചിരിക്കുന്നു. ഉത്തരം തൃപ്തികരമായും അനുകൂലമായും ഉള്ള ഒന്നാണെങ്കിൽ അവർ ഈ പ്രസ്ഥാനത്തിൽ സ്വയം മുഴുകണം. ആ വിധത്തിലാണു് നാം എല്ലാവരും ഗാന്ധിജിയോടുള്ള നമ്മുടെ പ്രണാമം അർപ്പിക്കേണ്ടതു്.



# നാം എങ്ങോട്ട്?

എസ്സ്. ശിവൻപിള്ള (എക്സ് എം. പി.) തേവർ.

ആറു വർഷങ്ങൾക്കു മുമ്പ്! അടുത്ത പ്രഭാതത്തിൽ നവീകൃതമായ പ്രഭാവത്തോടുകൂടി ഉദിക്കുന്നതിനുവേണ്ടി പശ്ചിമചക്രവാളത്തിൽ സൂര്യൻ അസ്തമിക്കുന്നു. അദ്ദേഹം രാമനാമോച്ചാരണത്തോടെയാണ് നിലംപതിച്ചത്; നമ്മുടെയെല്ലാം ജീവിതത്തിൽ ജീവിക്കുവാൻ. പക്ഷേ ഗുരുവിനു യോജിച്ച ശിഷ്യരാണോ നാം? നമ്മുടെ ആലോചനയ്ക്കു വിഷയമാകേണ്ട ഒരു ചോദ്യമാണ് ഇത്. അദ്ദേഹം നമുക്കു വഴികാണിച്ചു. പക്ഷേ തെററാതെ നാം ആ വഴിയിൽക്കൂടി പോകുന്നുണ്ടോ?

1947-ൽ ബ്രിട്ടീഷുകാർ നമ്മുടെ പേരിൽ അവശേഷിപ്പിച്ചു പോയ സ്വത്തുകൾ ഒട്ടുംതന്നെ അസൂയാവഹമായ ഒന്നായിരുന്നില്ല. ശൂന്യതയും, കുഴപ്പവും കടവുമായിരുന്നു നമുക്ക് സ്വത്തായി ലഭിച്ചത്. മൂന്നു വർഷത്തിനകം നാം ഒരു ഭരണഘടനയുണ്ടാക്കി. പക്ഷെ ആദ്യത്തെ നിരാശയും അതുതന്നെയായിരുന്നു. വിശാലമായ അടിസ്ഥാനമുള്ളതും, വികേന്ദ്രീകൃതവും, ഗ്രാമങ്ങൾക്ക് അധികാരം നൽകുന്നതും ലഘുവുമായ ഒരു ഭരണഘടനയ്ക്കു പകരം ഭാരിച്ചതും തലയ്ക്കു കനം കൂടിയതുമായ ഒരു ഭരണഘടനയാണ് നമുക്കു ലഭിച്ചത്; തലകീഴായി നില്ക്കുന്ന ഒരു ഗോപുരംപോലെ.

ഭാരതം ഗ്രാമങ്ങളിലാണ് ജീവിക്കുന്നതെന്ന് അദ്ദേഹം നമ്മെ പഠിപ്പിച്ചു. അദ്ദേഹം സ്വപ്നം കണ്ടിരുന്ന രാമരാജ്യം വാസ്തവത്തിൽ ഗ്രാമരാജ്യത്തിന്റെ ഒരു പര്യായമായിരുന്നു. "ഗ്രാമപ്പഞ്ചായത്തുകൾ സംഘടിപ്പിക്കുവാനും, സ്വയംഭരണസ്ഥാപനങ്ങളുടെ ഘടകങ്ങളായി പ്രവത്തിക്കുവാൻ കഴിയത്തക്കവണ്ണം ആവശ്യമായ അധികാരം അവയ്ക്കു കൊടുക്കുവാനും

വേണ്ട നടപടികൾ സർക്കാർ സ്വീകരിക്കുന്നതാണ്'' എന്ന് ഭരണഘടനയിൽ വ്യവസ്ഥ ചെയ്തിട്ടുണ്ടെങ്കിലും ആ 'അധികാരങ്ങൾ' കേന്ദ്രത്തിലേക്കും പ്രവിശ്യാസർക്കാരിലേക്കും വേണ്ടി ഭരണഘടനതന്നെ അപഹരിച്ചുകളഞ്ഞതിനാൽ പഞ്ചായത്തുകൾ വെറും അപഹാസ്യനിലയിൽ എത്തിപ്പോയി.

ഭരണഘടനയിൽ ചേർത്തിട്ടുള്ള സർക്കാർ നയത്തെ സംബന്ധിച്ച ലക്ഷ്യപ്രഖ്യാപനങ്ങൾ എത്രയും പ്രശംസനീയങ്ങളാണ്. പൗരന്മാർക്ക്, സ്ത്രീക്കും പുരുഷനും, തുല്യമായി, അന്തസ്സുപമായ ഒരു ജീവിതമാർഗ്ഗം ഉണ്ടായിരിക്കാനുള്ള അവകാശം ഭരണഘടന വാഗ്ദാനം ചെയ്യുന്നു. സമുദായത്തിന്റെ വകയായ പ്രകൃതിവിഭവങ്ങളുടെ അധികാരവും, നിയന്ത്രണവും പൊതുനന്മയ്ക്ക് അനുഗുണമായ രീതിയിൽ വിതരണംചെയ്യുമെന്നും പറയുന്നുണ്ട്. അതുപോലെ സാമ്പത്തികസമ്പ്രദായത്തിന്റെ പ്രവർത്തനംമൂലം പൊതുഗുണത്തിന് ഹാനികരമാകത്തക്ക രീതിയിൽ ഉല്പാദനോപകരണങ്ങളുടേയും ധനത്തിന്റേയും കേന്ദ്രീകരണത്തിന് ഇടകൊടുക്കാതിരിക്കുമെന്നും ഭരണ ഘടന വാഗ്ദാനംചെയ്തിട്ടുണ്ട്. പക്ഷെ ഈ തത്വങ്ങൾ പ്രായോഗികമാക്കുവാൻ നാം എന്തു ചെയ്തിട്ടുണ്ട്? ഒരു നിമിഷനേരത്തേക്ക് എല്ലാം നിറുത്തിവെച്ച് നാം ശരിയായ മാർഗ്ഗത്തിലൂടെയാണോ മുന്നോട്ട് പോകുന്നതെന്ന് ആലോചിക്കുവാൻ സമയമായിട്ടില്ലേ എന്ന് എനിക്കു സംശയമുണ്ട്.

ഈ ലക്ഷ്യപ്രഖ്യാപനങ്ങളുടെ വെളിച്ചത്തിലാണെന്നു തോന്നുന്ന മട്ടിൽ നാം കഷ്ടപ്പെട്ട് നമ്മുടെ പഞ്ചവത്സരപദ്ധതി തയ്യാറാക്കിയിരിക്കുന്നു. കുടിൽവ്യവസായങ്ങളേയും ഖാദിയേയും പരിപോഷിപ്പിക്കുന്നതിന് ഒരു അഖിലേന്ത്യാ ഖാദി–കുടിൽവ്യവസായ ബോർഡ് രൂപവത്കരിച്ചിട്ടുണ്ട്. പക്ഷെ പഞ്ചവത്സരപദ്ധതിയുടെ കാലത്തുതന്നെ ഗ്രാമങ്ങളിലുള്ള തൊഴിലില്ലായ്മയും വർദ്ധിച്ചുവരുന്നതായിട്ടാണ് കാണുന്നത്.

വേട്ടപ്പട്ടികളോടൊത്തു് വേട്ടയാടുകയും, കാട്ടുമുയലുകളോടൊത്തു് ഓടുകയും ചെയ്യുന്ന ഒരു നയം സർക്കാർ സ്വീകരിച്ചാൽ ഇതല്ലാതെ മറെറന്താണു് സംഭവിക്കേണ്ടതു് ? ഉദാഹരണമായി മിൽവ്യവസായവും ഖാദിയും എടുത്തു നോക്കുക. ഇന്ത്യയ്ക്കകത്തു് ഉപയോഗിക്കുന്ന മിൽത്തുണികളുടെയെങ്കിലും ഉല്പാദനം ക്രമാനുഗതമായ രീതിയിൽ കുറയ്ക്കുവാൻ ഒരു പദ്ധതിയും പരിപാടിയും ഇല്ലെങ്കിൽ ഖാദിക്കു സഹായധനം കൊടുത്തിട്ടു് എന്താണു് പ്രയോജനം. ധോത്തികളും സാരികളും കൈത്തറിയിൽ മാത്രമേ നെയ്യാൻ അനുവദിക്കാവൂ എന്നുള്ള ശ്രീ. രാജഗോപാലാചാരിയുടെ നിർദ്ദേശംപോലും കേന്ദ്രഗവണ്മെൻറിനു് സ്വീകാര്യമായി തോന്നിയില്ല. ഈ അന്തരീക്ഷത്തിൽ ഗവണ്മെൻറടിസ്ഥാനത്തിൽ ഖാദിയുടെയും കുടിൽവ്യവസായങ്ങളുടെയും ഭാവി പ്രോത്സാഹജനകമല്ല. സ്വകാര്യഉടമയിലുള്ള വൻ വ്യവസായങ്ങൾക്കു് ഗവണ്മെൻറിലെ നേതാക്കന്മാർ ഈയിടെ കൊടുത്ത ഉറപ്പുകൾ, കുടിൽവ്യവസായങ്ങൾക്കു് നാശം സംഭവിക്കാതെ ജീവിച്ചുപോകണമെങ്കിൽ അന്യായമായ ഒരു മത്സരത്തിൽകൂടി കഠിന സമരം ചെയ്താൽമാത്രമേ സാദ്ധ്യമാവൂ എന്ന സംശയത്തെ ദൃഢീകരിക്കുന്നുണ്ടു്.

വനസ്പതി നിരോധിക്കുവാൻ പാർലമെൻറിൽ നടത്തിയ ദുർബ്ബലമായ ഒരു ശ്രമത്തിനുശേഷം അവസാനത്തിൽ നാടൻ ചക്കുകളുടെ നിലനില്പിനെ അവതാളത്തിലാക്കിക്കൊണ്ടു് വനസ്പതിവ്യവസായം മുന്നേറുകയാണു്. ഇതാണു് നിയമസഭകൾ മൂലമുള്ള ജനായത്തഭരണം. നെയ്യിൽ വനസ്പതി ചേർത്തു് അശുദ്ധമാക്കാതിരിക്കാൻ വനസ്പതിക്കു് ഒരു യോജിച്ച നിറം കൊടുക്കുന്നതിനുപോലും നമ്മുടെ ശാസ്ത്രജ്ഞന്മാർക്കു സാധിക്കാതെ പോയി!

“ നെല്ലുകുത്തു് ഒരു പ്രധാന കുടിൽവ്യവസായമാണെന്നും, അതിൽകൂടി നമ്മുടെ 65 ശതമാനം നെല്ലും അരിയാക്കുകയാ

ണെന്നും" പഞ്ചവത്സരപദ്ധതി സമ്മതിക്കുന്നു. എങ്കിലും നെല്ലുകുത്തുമില്ലുകളുടെ മത്സരത്തിൽനിന്നും ഈ കുടിൽവ്യവസായത്തെ രക്ഷിക്കുവാൻ ഗവണ്മെൻറിന്ന് ശക്തിയില്ലാതെയാണ് കാണുന്നതു്. കൈക്കുത്തിനും, മില്ലിൽ കുത്തുന്നതിനും തമ്മിൽ പരസ്പരം യോജിക്കാത്തതും, അശുദ്ധവുമായ ചില ഒത്തുതീർപ്പുകൾ ഉണ്ടാക്കുന്നതിനു മാത്രമേ കമ്മററികളും കമ്മീഷനുകളും ശ്രമിക്കുന്നുള്ളു. കുറഞ്ഞപക്ഷം ആഹാരവും വസ്ത്രവുമെങ്കിലും കേന്ദ്രീകൃതവ്യവസായങ്ങളിൽനിന്നും പൂർണ്ണമായി രക്ഷപ്പെട്ടില്ലെങ്കിൽ അതുവരെ രാഷ്ട്രപിതാവു് നമ്മുടെ മുമ്പിൽ വരച്ചുകാട്ടിയ ലക്ഷ്യത്തിൽനിന്നും വളരെ ദൂരത്തിൽ മാത്രമേ നമുക്ക് എന്നും നില്ക്കുവാൻ സാദ്ധ്യമാവൂ.

അതിനാൽ നാം എന്താണ് ചെയ്യേണ്ടതു് എന്നുള്ളതാണ് സർവ്വോദയപ്രവർത്തകരെ നേരിടുന്ന പ്രശ്നം. ഈ പ്രശ്നത്തിൻെറ അടിയന്തിര സ്വഭാവത്തെപ്പററി നാം ശരിക്ക് അറിയുന്നില്ല. നമുക്ക് വൃഥാ നിഷ്ക്രിയരായി നോക്കിനില്ക്കാനും സാദ്ധ്യമല്ല. ബഹിഷ്കരണത്തിൻെറയും സത്യഗ്രഹത്തിൻെറയും ആഹ്വാനം ബഹുദൂരത്തിലല്ലെന്നാണ് തോന്നുന്നതു്.



# മാപ്പുനൽകണേ

(നമ്പ്യാരുവീട്ടിൽ നാരായണമേനോൻ)

അരിയഹിംസയാ,ലക്രമവൃത്തിയാൽ
ഇരുളിലാണ്ടാണ്ടുപോയൊരീയൂഴിയിൽ
അമലശാന്തിതൻ തൂവെളിച്ചം തൂകാൻ
അവതരിച്ചുലസിച്ച മഹാത്മാവേ,
മനുജവർഗ്ഗത്തിനൊട്ടാകെബ്ബന്ധുവായ്
മരുവിയ തവ നാമം ജപിക്കട്ടേ !

വരസത്യത്തിന്റെ, സാഹോദര്യത്തിന്റെ,
ഭരിതസൗഹൃദത്തിന്റെ പര്യായമേ !
എവിടെ ദീനന്മാ,രെങ്ങു പതിതന്മാർ,
അപഹൃതധന,രാലംബഹീനന്മാർ
അവിടെയൊക്കെയു, മായവർക്കൊക്കെയും
അവികലമങ്ങുതാങ്ങും തണലുമായ്.

അലഘുശാന്തിതൻതൂമുഖം കാണുവാൻ
ഉലകിതൊട്ടുക്കമെങ്ങോട്ടുനോക്കിയോ
ഒളിവിതറുമാപ്പൂവുടലിലല്ലീ
വെളിവില്ലാത്തോന്റെ പാഴുണ്ട വീണുപോയ് !

വെടിയുണ്ടകൊണ്ടുവീണതവിടുന്ന-
ല്ലടിപുഴങ്ങിയോരിന്ത്യതന്നാത്മാവാം !
അണയാത്ത മഹസ്സങ്ങെന്നറിയാതെ
അതിചപലനെന്തക്രമം ചെയ്തുപോയ് !
തലതിരിഞ്ഞ മതഭ്രാന്തേ, നീ മുൻപു-
മുലകിതിലെത്ര ചോര ചൊരിഞ്ഞീലാ ?

കുരിശിൽ ക്രിസ്തുവെക്കേററി രസിച്ചവൻ,
നബിയെ നായാടിനാടെങ്ങുമോടിച്ചോൻ
നരൻ—അവനിനിയെന്തുചെയ്തില്ല
ധരയിതെത്രപരിഷ്കൃതമാകിലും ?

ഒരുപക്ഷേ കണക്കില്ലാത്ത നന്മകൾ
നരനിലത്യുഗ്രമാപത്തിനായിടും !

കൊടുവിപത്തതിൻ കാററിനാലൂഴിയിൽ
കൊടികളേതേതു ഞെട്ടിക്കുനിഞ്ഞീലാ ?
കരളുരുകി ഹാ, ഹിന്ദുവും മുസ്ലീമും
കരഞ്ഞിതു ശിഖൻ, ക്രിസ്ത്യനും പാഴ്സിയും !
ഒഴിയാഞങ്ങൾക്കാ തോരാത്ത കണ്ണുനീർ,
പഴകിയാലുമാ ദുഃഖാഗ്നികെട്ടിടാ.

അലഘുപുണ്യവിശുദ്ധങ്ങൾതൽഗ്ഗാത്രോൽ-
ഗളിതരക്തകണികകൾ— ഞങ്ങളിൽ
കലഹമാത്സര്യ വൈര വിദ്വേഷങ്ങൾ
കഴുകിത്തീരെ കളയുവാനായെങ്കിൽ !

ഭരതഭൂവിന മാച്ചാലും മായാത്ത-
പുരുകളങ്കമിതേതവൻ ചേർത്തുപോയ്-
ളൂഷികൾ നാടിന്റെ പൊൻ പുലർവേളയിൽ
മഷിയൊഴിച്ചവൻ കൂരിരുളുണ്ടാക്കി ?—
അവനു —കേവലമാ മൂഢഭ്രാന്തനു—
കരുണാവാരിധേ, മാപ്പങ്ങുനല്കണേ !



# ഗാന്ധിജിയുടെ ജീവിതത്തിലെ വിശേഷസംഭവങ്ങൾ

1896—ഒക്ടോബർ 2. പോർബന്ദറിൽ ഗാന്ധിജിയുടെ ജനനം. അച്ഛൻെറ പേരു് കബാഗാന്ധിയെന്നും അമ്മയുടെ പേരു് പുത്ലീബായിയെന്നും.

1876—രാജ്കോട്ടിൽ വിദ്യാഭ്യാസം ആരംഭിച്ചു. കസ്തൂർ ബായുമായി വിവാഹനിശ്ചയം നടന്നു.

1883—ശ്രീമതി കസ്തൂർബായുമായി വിവാഹം.

1885—പിതാവിൻെറ മരണം.

1887—മെട്രിക്കുലേഷൻ പാസായി. ഭവനഗറിൽ ശ്യാമൽ ദാസ് കോളജിൽ പഠിക്കുവാൻ ചേൎന്നു.

1888—സെപ്റ്റംബർ 4-ാംനു- അദ്ധ്യായനത്തിനായി ശീമക്കു പോയി.

1889—ഇംഗ്ലണ്ടിലെ സസ്യഭുക്കുകളുടെയിടയിൽ ആദ്യത്തെ പൊതുപ്രസംഗം.

1891—ജൂൺ 10-ാംനു- ബാരിസ്റ്റർ പരീക്ഷ പാസ്സായി. ജൂലൈ 7—ാംനു- ബോംബയിൽ എത്തി. മാതാവിൻെറ മരണവൃത്താന്തം അവിടെവെച്ചറിഞ്ഞു.

1892—രാജ്ക്കോട്ടിലും പിന്നീടു് ബോംബയിലും വക്കീൽ ജോലി നോക്കി.

1893—ഏപ്രിൽമാസത്തിൽ വക്കീൽ ജോലിക്കായി ദക്ഷിണാ ഫ്രിക്കയിലേക്കു പോയി.

1894—ഏതു കേസിനുവേണ്ടി ദക്ഷിണആഫ്രിക്കയിലേക്കു പോ യോ അതിൽ ഇരുകൂട്ടരെയും യോജിപ്പിച്ചു് ഒത്തുതീർപ്പു വരുത്തി.

1895—നേററാൽ സുപ്രീംകോർട്ടിലെ അഡ്വൊക്കേററായി. നെററാലിൽ ഭാരതീയകോൺഗ്രസ്സ് സ്ഥാപിക്കപ്പെട്ടു.

1896—ആറു മാസത്തേക്കായി ഹിന്ദുസ്ഥാനത്തിലേക്കു തിരിച്ചു. തിലക്, ഗോഖലേ മുതലായ നേതാക്കന്മാരുമായി പരിചയപ്പെട്ടു. രാജ്കോട്ടിൽ പ്ലേഗ്നിവാരണക്കമ്മററി രൂപീകരിച്ച് സേവനമനുഷ്ഠിച്ചു. നവംബർ 28-ന് മടങ്ങിപ്പോയി.

1897—ഡർബനിൽ മടങ്ങിയെത്തിയപ്പോഠം വിരോധികളുടെ പ്രകടനം നടന്നു. ഗാന്ധിജിയുടെ ജീവിതത്തിൽ ശ്രേഷ്ഠമായ പരിവത്തനം സംഭവിച്ചു

1899—ബോവർയുദ്ധത്തിൽ ഇംഗ്ലീഷുകാരെ സഹായിച്ചു.

1901—ഭാരതത്തിൽ തിരിച്ചുവന്നു. കൽക്കട്ടാകോൺഗ്രസ്സിൽ പങ്കെടുത്തു. ബമ്മാപര്യടനം. മൂന്നാംക്ലാസ് ട്രയിനിൽ ഇൻഡ്യ ഒട്ടുക്ക് സഞ്ചരിച്ചു.

1902—മാർച്ചുമാസത്തിൽ ബോംബയിൽ ഒരു ഓഫീസ് തുറന്നു. മൂന്നുമാസത്തിനുശേഷം വീണ്ടും ആഫ്രിക്കയിലേക്കു പോയി.

1903—ട്രാൻസ്വാളിൽ ബ്രിട്ടിഷ്ഇൻഡ്യൻ അസോസിയേഷൻ സ്ഥാപിച്ചു. ട്രാൻസ്വാഠം സുപ്രീംകോർട്ടിൽ അറേറാർണിയായി പ്രാക്ററീസ് ആരംഭിച്ചു.

1904—ഗീതാദ്ധ്യയനം. ഇൻഡ്യൻ ഒപ്പീനിയൻ എന്ന പത്രം ആരംഭിച്ചു. ആരോഗ്യസംബന്ധമായ സാമാന്യജ്ഞാനം നൽകുവാൻ പര്യാപ്തമായ ഒരു പുസ്തകം പ്രസിദ്ധപ്പെടുത്തി. റസ്കിൻെറ 'Unto This Last' എന്ന പുസ്തകം വായിച്ചു. ജീവിതത്തിൽ പരിവത്തനം വരുത്തി. ഫിനിക്സ് ആശ്രമം സ്ഥാപിച്ചു.

**1906**—സൂലു-യുദ്ധം ആരംഭിച്ചു. പരുക്കേററവരെ ശുശ്രൂഷിച്ചു. ബ്രഹ്മചര്യവ്രതമെടുത്തു് ജീവിതം നയിക്കുന്നതിനുള്ള പ്രതിജ്ഞയെടുത്തു.

**1907**—പ്രതിനിധിസംഘത്തോടുകൂടി യൂറോപ്പുയാത്ര.

**1908**—അവസാന ഒത്തുതീർപ്പു നടന്നു. പഠാണിയാൽ ആക്രമിക്കപ്പെട്ടു. സത്യഗ്രഹം വീണ്ടും ആരംഭിച്ചു. അറസ്റ്റു് ചെയ്തു് ജയിലിൽ അടയ്ക്കപ്പെട്ടു.

**1909**—ടോൾസ്റ്റോയിക്കു് ആദ്യത്തെകത്തെഴുതി. പ്രതിനിധികളോടുകൂടി ഇംഗ്ലണ്ടിലേക്കു പോയി. മടക്കത്തിൽ 'ഹിന്ദ്സ്വരാജ്' എന്ന പുസ്തകമെഴുതി.

**1910**—ജോഹന്നാസ്ബർഗ്ഗിൽ 'ടോൾസ്റ്റോയ് ഫാം' സ്ഥാപിക്കപ്പെട്ടു.

**1912**—ഗോഖലയോടുകൂടിയുള്ള ദക്ഷിണാഫ്രിക്കൻ പര്യടനം. ''നീധിധർമ്മം'' പ്രസിദ്ധപ്പെടുത്തി.

**1913**—വീണ്ടും സത്യഗ്രഹാരംഭം. അറസ്ററവരിക്കലും വിമോചിക്കപ്പെടലും. ഏഴ ദിവസത്തെ'ഉപവാസവും നാലര മാസംവരെ ഒരു നേരത്തേ ഭക്ഷണവും.

**1914**—പതിന്നാലുദിവസത്തെ ഉപവാസം. സന്ധിയും സത്യഗ്രഹത്തിൻെറ സഫലതയും. ജൂലൈ 18-ാംനു- ഇംഗ്ലണ്ടിലേക്കു പുറപ്പെട്ടു. ആഗസ്റ്റ് 4-ാംനു- ഒന്നാം ലോകമഹായുദ്ധം ആരംഭിച്ചു. സരോജിനീനായിഡുവുമായി പരിചയപ്പെട്ടു. മഹായുദ്ധത്തിൽ സേവനമനുഷ്ഠിച്ചു.

**1915**—ഇൻഡ്യയിലേക്കുള്ള മടക്കം. 'കൈസർ-ഇ-ഹിന്ദ്' മെഡൽസമ്പാദനം. ഭാരതപര്യടനം. ഫെബ്രുവരി

19-ാംനു- ഗോഖലേയുടെ ചരമം. മെയ്മാസം 25-ാംനു- ആശ്രമം സ്ഥാപിച്ചു.

1916—ആചാര്യ കൃപലാനിയും മഹാദേവദേശായിയുമായി പരിചയപ്പെട്ടു.

1918—അഹമ്മദാബാദിൽ മില്ലുതൊഴിലാളികളുടെ ഹർത്താൽ. മൂന്നു ദിവസത്തെ ഉപവാസം. ഖേഡാ സത്യഗ്രഹം. ചർക്കയുടെ പുനരുദ്ധാരണം.

1919—റൗലററ് ആക്ററ്. ഏപ്രിൽ 6-ാംനു- പ്രാർത്ഥനയും ഉപവാസവും. ഏപ്രിൽ 13-ാംനു- ജാലിയൻവാലാ ദാരുണസംഭവം. 'യംഗ് ഇൻഡ്യ'യുടെയും 'നവജീവൻെറ'യും പ്രസിദ്ധീകരണം ആരംഭിച്ചു. ഖിലാഫത്തുകാരോടു ചേർന്ന് നിസ്സഹകരണം. അമൃത്സർ കോൺഗ്രസ്സ്.

1920—ആഗസ്റ്റ് 1-ാംനു- ലോകമാന്യതിലകൻെറ ചരമം. ഒക്ടോബർ 2-ാംനു- 'തിലക്ഫണ്ടി'ൻെറ സ്ഥാപനം. ഗാന്ധിജിയാൽ തയാറാക്കപ്പെട്ട നിയമങ്ങളം അംഗീകരിക്കപ്പെട്ടു.

1921—രാഷ്ട്രീയ വിദ്യാപീഠത്തിൻെറ സ്ഥാപനം. പ്രിൻസ് ഓഫ് വെയിൽസിൻെറ ഭാരതപര്യടനവും ഹർത്താലും. അഞ്ചു ദിവസത്തെ ഉപവാസം. അഹമ്മദബാദ് കോൺഗ്രസ്സ്.

1922—ഫെബ്രുവരി 5, ചൗരിചൗരാസംഭവം. സത്യഗ്രഹം പിൻവലിക്കപ്പെട്ടു. അഞ്ചു ദിവസത്തെ ഉപവാസം. മാർച്ച് 10-ാംനു- അറസ്ററചെയ്തു 6 വഷത്തെ തടവിനു ശിക്ഷിച്ചു.

1924—അപ്പൻറിസയിററിസിൻെറ ഓപ്പറേഷൻ. ഫെബ്രുവരി

5-ാംനു- ജയിലിൽനിന്നും മോചിപ്പിക്കപ്പെട്ടു. ബൽഗാംൎ കോൺഗ്രസ്സിന്റെ അദ്ധ്യക്ഷനായി.

1925—ഹിന്ദുമുസ്ലീം ഐക്യത്തിനായി 21 ദിവസത്തെ ഉപവാസം. ജൂൺ 16-നു ദേശബന്ധു സി. ആർ. ദാസിന്റെ ചരമം. ഒരാഴ്ചത്തെ ഉപവാസം, കോൺപൂർ കോൺഗ്രസ്സ്. ചക്രാസംഘത്തിന്റെ സ്ഥാപനം.

1927—ഖാദിയാത്ര.

1928—സൈമൺ കമ്മിഷൻ. ബർദോളി സത്യഗ്രഹം. നവംബർ 17-ാംനു- ലാലാ ലജ്പത്റായിയുടെ ചരമം. നെഹ്റു റിപ്പോർട്ട്. കൽക്കട്ടാ കാൺഗ്രസ്സ്.

1929—ലാഹോർ കോൺഗ്രസ്സിൽ വെച്ചുള്ള പൂർണ്ണ സ്വാതന്ത്ര്യ പ്രമേയം.

1930—ജനുവരി 26-നു പൂർണ്ണ സ്വാതന്ത്ര്യപ്രതിജ്ഞ. മാർച്ച് 12-നു ഉപ്പുസത്യഗ്രഹത്തിനായി ദാൺഡിയാത്രയും അറസ്റ്റും.

1931—ജനുവരി 4-നു മൗലാനാ മുഹമ്മദാലിയുടെ മരണം, ഇംഗ്ലണ്ടിൽവെച്ച്. ജനുവരി 25-നു ജയിൽമോചനം. ഫെബ്രുവരി 6-നു പണ്ഡിററ് മോട്ടിലാൽ നെഹ്റുവിന്റെ മരണം. മാർച്ച് 4-നു ഗാന്ധി-ഇർവിൻ ഉടമ്പടി. കറാച്ചികോൺഗ്രസ്സ്. രണ്ടാം വട്ടമേശ സമ്മേളനത്തിൽ, ഇൻഡ്യയിൽനിന്നും ഒരു പ്രതിനിധി മാത്രം തെരഞ്ഞെടുക്കപ്പെട്ടു.

1932—സത്യഗ്രഹഫണ്ടിന്റെ പുനരാരംഭം, കോൺഗ്രസ്സ് നിയമവിരുദ്ധമാണെന്നു പ്രഖ്യാപിക്കപ്പെട്ടു. ജനുവരി 4-നു അറസ്റ്റചെയ്യപ്പെട്ടു. നവജീവന്റെയും യംഗ് ഇൻഡ്യയുടെയും പ്രസിദ്ധീകരണം തടയപ്പെട്ടു. ഡിസംബർ 20-ാംനു- മുതൽ മരണപര്യന്തം ഉപ

വാസം ആരംഭിച്ചു. 24-ന് യർവാദാസംഭവം. 26–ന് ഉപവാസം അവസാനിപ്പിച്ചു.

1933—മെയ് 8-ന് 21 ദിവസത്തെ ഉപവാസം ആരംഭിച്ചു. ഹരിജൻ പ്രസിദ്ധീകരണം ആരംഭിച്ചു. ജയിൽ മോചനവും വീണ്ടും അറസ്റ്റും. ഒരു വഷത്തേക്ക് ശിക്ഷിക്കപ്പെട്ടു. ആഗസ്റ്റ് 16 ന് മരണംവരെ ഉപവാസം ആരംഭിച്ചു. അതൊരാഴ്ച നീണ്ടുനിന്നു. ആഗസ്റ്റ് 23–ന് മോചനം. സെപ്റ്റംബർ 20–ാംനു- ആനി ബസൻറിൻെറ മരണം. ഗാന്ധിജി സബർമതി യാശ്രമം ത്യജിച്ചു. നവംബർ 7–ന് ഹരിജൻയാത്ര.

1934—ബീഹാർ ഭൂകമ്പം. ആഗസ്റ്റ് 7–ന് സത്യഗ്രഹം അവസാനിപ്പിക്കപ്പെട്ടു. ഏഴു ദിവസത്തെ ഉപവാസം. ബോംബേ കാൺഗ്രസ്സ്. ഒക്ടോബർ 26–ന് ഗ്രാമോദ്യോഗസംഘം സ്ഥാപിക്കപ്പെട്ടു. കോൺഗ്രസ്സിൽനിന്നും അംഗത്വം രാജിവച്ചു.

1935—കോൺഗ്രസ്സിൻെറ സുവർണ്ണജയന്തി.

1936—സേവാഗ്രാം ആശ്രമം സ്ഥാപിക്കപ്പെട്ടു.

1937—ജൂലൈമാസത്തിൽ കോൺഗ്രസ്സ് അധികാരത്തിൽ പ്രവേശിച്ചു. 'നയിതാലിം' (അടിസ്ഥാന വിദ്യാഭ്യാസം) ആരംഭിക്കപ്പെട്ടു.

1939—ജനുവരി 4 ന് മൗലാനാ ഷൗക്കത്തലിയുടെ ചരമം, രാജ്കോട്ടിൽ മരണംവരെ ഉപവാസം ആരംഭിക്കുകയും വൈസ്രോയിയുടെ മദ്ധ്യസ്ഥതയിൽ അവസാനിപ്പിക്കുകയും ചെയ്തു. ത്രിപുരി കോൺഗ്രസ്സ്. സുഭാഷ് ബാബു കോൺഗ്രസ്സ് അദ്ധ്യക്ഷ പദവിയിൽനിന്നും രാജി വെച്ചു. സെപ്റ്റംബർ 3–ാംനു- രണ്ടാം ലോകമഹായുദ്ധം ആരംഭിച്ചു. നവംബർ 8–ാംനു-

എല്ലാ പ്രോവിൻസുകളിലേയും കോൺഗ്രസ്സ് മന്ത്രിസഭകൾ രാജി സമർപ്പിച്ചു.

1940—ഒക്ടോബർ 11-ന് വ്യക്തിസത്യഗ്രഹം. ശ്രീ. വിനോബാഭാവേ ആദ്യസത്യഗ്രഹിയായി. ഹരിജൻ പത്രം നിരോധിക്കപ്പെട്ടു.

1941—ആഗസ്റ്റ് 7-ന് രവീന്ദ്രനാഥ ടാഗോറിൻെറ ചരമം. കോൺഗ്രസ്സ്നേതൃത്വത്തിൽനിന്നും പിന്മാറി.

1942—വീണ്ടും കോൺഗ്രസ്സ് നേതൃത്വം ഏറെറടുത്തു. ഫെബ്രുവരി 11-ന് ജമൻലാൽ ബജാജിൻെറ മരണം. ക്രിപ്സ് മിഷൻ. ആഗസ്റ്റ് 8-ന് 'ഇൻഡ്യ വിടുക' പ്രമേയം പാസാക്കപ്പെട്ടു. ആഗസ്റ്റ് 15-ന് മഹാദേവദേശായിയുടെ മരണം. ഗാന്ധിജി ആഗാഖാൻ ജയിലിൽ.

1943—ആഗാഖാൻ ജയിലിൽ 21 ദിവസത്തെ ഉപവാസം ആരംഭിച്ചു.

1944—ഫെബ്രുവരി 22-ന് കസ്തൂർബാഗാന്ധിയുടെ ചരമം. മെയ് 6-ന് ജയിലിൽനിന്നും മോചിപ്പിക്കപ്പെട്ടു. ഗാന്ധി-ജിന്നാ കൂടിക്കാഴ്ച.

1945—ആദ്യത്തെ സിംലാ സമ്മേളനം.

1946—ആഗസ്റ്റ് 16-ന് മുസ്ലീംലീഗുകാരുടെ പ്രത്യക്ഷസമരദിനം. വർഗ്ഗീയകലാപങ്ങൾ.

1947—നൗഖാലി പദയാത്ര. ആഗസ്റ്റ് 15-ന് സ്വാതന്ത്ര്യപ്രാപ്തി. കല്ക്കട്ടയിൽ 73 മണിക്കൂർ ഉപവാസം.

1948—ഡൽഹിയിൽ മരണംവരെ ഉപവാസം. അഞ്ചു ദിവസം സത്യഗ്രഹം നടത്തി. ജനുവരി 30-ന് മഹാപ്രയാണം.

# പ്രവാഹം

(എം. പി. അപ്പൻ)

സ്വാഗതം പ്രവാഹമേ
　　സർവ്വലോകവും പുൽകും
ഭാഗധേയമേ ചിന്താ-
　　സ്വാതന്ത്ര്യസന്താനമേ,
നിൻ ഗതിതടയുന്ന
　　കോട്ടയില്ലൊരേടത്തും
നിൻബലം തടുക്കുന്ന
　　ശക്തിയില്ലീയൂഴിയിൽ
മകുടം തെറിക്കുന്നു
　　സാമ്രാജ്യം ചിതറുന്നു
മതമമ്പരക്കുന്നു
　　നിൻെറ വൈഭവത്താലെ.
ആയിരം നൂററാണ്ടിൻെറ-
　　വേഗത ഞൊടിയിലാ-
ന്നാഹതിയറിയാതെ
　　നീ പുരോഗമിക്കുന്നു.
തീക്കടൽപ്പരപ്പുപോൽ
　　കുന്നിനെത്തകർത്താലും
പാൽക്കുളിർപ്പൂഞ്ചോലപോൽ
　　കുഴിയെത്തഴുകി നീ
ഭൂവിതിൽ സുധാമയ-
　　സമത്വം പുലർത്തുവാൻ
ഭൂരി ചൈതന്യം കല-
　　ന്നുല്ലസിച്ചുമൊഴുകുന്നു.
സ്നേഹത്തിൻ ബിന്ദുക്കളാൽ
　　നീ രചിച്ചിടുന്നൊരാ-
മോഹനലോകം കണ്ടെൻ-
　　കണ്ണുകൾ കുളിർത്താവൂ!

# തിരു-കൊച്ചി സർവ്വോദയസംഘം

## ഒരു ലഘുവിവരണം.

സർവ്വോദയാദർശത്തിൽ വിശ്വസിക്കുകയും അതിനുവേണ്ടി പ്രവർത്തിക്കുകയും ചെയ്യുന്ന പല വ്യക്തികളും സ്ഥാപനങ്ങളും സംഘടനകളും തിരു-കൊച്ചിയുടെ എല്ലാ ഭാഗത്തുമുണ്ട്. ഈ പ്രവർത്തകരേയും പ്രവർത്തനങ്ങളേയും പരസ്പരം ബന്ധിപ്പിക്കുന്നതിനും, അവരെ അഭിമുഖീകരിക്കുന്ന വിഷമതകൾക്കും പ്രശ്നങ്ങൾക്കും ഫലവത്തായ പരിഹാരം കണ്ടുപിടിക്കുന്നതിനും അങ്ങിനെ സർവ്വോദയപ്രസ്ഥാനത്തെ ശക്തിപ്പെടുത്തുന്നതിനുമായിട്ടാണ് തിരു-കൊച്ചി സർവ്വോദയസംഘം രൂപവത്കരിച്ചതു്.

1953-ൽ കന്യാകുമാരിയിൽവച്ചു നടന്ന സർവ്വോദയമേളയിൽവച്ച് തിരു-കൊച്ചിയിൽ ഒരു സർവ്വോദയസംഘടന ഉണ്ടാക്കുന്നതിനുള്ള പ്രാരംഭനടപടികൾ കൈക്കൊള്ളാൻ ഒരു കമ്മററി രൂപവത്കരിക്കുകയും ആ കമ്മററി ഏപ്രിൽ 4-ാംനു- ഇലന്തൂർ ഖാദിആശ്രമത്തിൽവച്ച് ഒരു തിരു-കൊച്ചി സർവ്വോദയസമ്മേളനം നടത്തുകയും ചെയ്തു. ആ സമ്മേളനത്തിൽവച്ചാണ് 1953 ഏപ്രിൽ 4-ാംനു- തിരു-കൊച്ചി സർവ്വോദയസംഘം രൂപവത്കരിച്ചതു്.

**അംഗങ്ങൾ:**

സർവ്വോദയത്തിൽ വിശ്വസിക്കുകയും, പതിവായി നൂല്ക്കുകയും സ്വന്തആവശ്യത്തിനുവേണ്ടി കഴിയുംവിധം കായികാദ്ധ്വാനം ചെയ്യുകയും ചെയ്യുന്നവർക്ക് ഈ സംഘത്തിൽ സാധാ

രണ്ട അംഗങ്ങളാകാവുന്നതാണ്. മുഴുവൻ സമയവും സൃഷ്ടിപര പ്രവർത്തനങ്ങളിൽ ഏർപ്പെട്ടിരിക്കുന്നവർക്ക് മാത്രമേ പ്രവർത്തകാംഗങ്ങൾ ആകാൻ പാടുള്ളു. വരിസംഖ്യ സ്വയം നൂററ ഒരു കഴിനൂൽ.

പ്രവർത്തനങ്ങൾ:

കഴിഞ്ഞ പത്തുമാസക്കാലവും ചെറിയ തോതിലുള്ള പ്രവർത്തനങ്ങൾ മാത്രമെ ഈ സംഘടനയ്ക്കു് ചെയ്യാൻ കഴിഞ്ഞിട്ടുള്ളു. എങ്കിലും പ്രധാനമായ ചില കാര്യങ്ങളിൽ സഫലതാപൂർവ്വം ശക്തിക്കൊത്തവിധം പ്രവർത്തിക്കാൻ സംഘത്തിനു് സാധിച്ചിട്ടുണ്ടു്.

1. ഈ രാജ്യത്തു് അടിസ്ഥാന വിദ്യാഭ്യാസം നടപ്പിലാക്കുവാൻ വേണ്ടതു ചെയ്യുകയും, ഒരു മെമ്മോറാണ്ഡം പ്രധാന മന്ത്രിയെ സന്ദർശിച്ചു് സമർപ്പിക്കുകയും ചെയ്തു. അതിൽ ശ്രീ. ആര്യനായകത്തെയും, ശ്രീ. ജി. രാമചന്ദ്രനെയും ക്ഷണിച്ചു വരുത്തി ഒരു ഹൈലവൽ കാൺഫറൻസ് നടത്തണമെന്നും മററം നിർദ്ദേശിച്ചിരുന്നതു് സ്വീകരിച്ചു് ഗവണ്മെൻറ പ്രവർത്തിക്കുകയും ചെയ്തു. അങ്ങിനെ അടിസ്ഥാനവിദ്യാഭ്യാസം ഈ രാജ്യത്തു നടത്തുന്നതിനു് പ്രേരണ നൽകുവാൻ കഴിഞ്ഞു.

2. മദ്യനിരോധനം ഊർജ്ജിതപ്പെടുത്തുക, റൈസ്മിൽ നിരോധിക്കുക എന്നീ കാര്യങ്ങളിൽ ഗവണ്മെൻറിൻെറ ശ്രദ്ധ കൊണ്ടുവരികയും അതിനുവേണ്ട നടപടികൾ ഗവണ്മെൻറ് സ്വീകരിക്കുകയും ചെയ്തു.

3. കന്യാകുമാരിയിലെ ഗാന്ധിമണ്ഡപം കെട്ടുന്ന കാര്യത്തിൽ അടിയ്ക്കടി ഗവണ്മെൻറിനെ സമീപിച്ചു് സഫലതാപൂർവ്വം പ്രവർത്തിക്കാൻ സാധിച്ചു.

4. തൊഴിലില്ലായ്മ, ജനപ്പെരുപ്പം, കടിൽവ്യവസായങ്ങൾ, അടിസ്ഥാനവിദ്യാഭ്യാസം, ഭൂദാനയജ്ഞം, കാർഷികപുരോഗതി, ഭക്ഷ്യപ്രശ്നവും പോഷകാഹാരവും എന്നീ വിവിധ വിഷയങ്ങളെ തിരു–കൊച്ചിയുടെ പ്രത്യേകാടിസ്ഥാനത്തിൽ പഠിച്ച് റിപ്പോർട്ടുകൾ സമർപ്പിക്കുവാൻ പ്രത്യേക കമ്മററികളെ നിയമിച്ചു.

5. രാജ്യത്തിൻെറ പല ഭാഗത്തും സർവ്വോദയഗ്രൂപ്പുകൾ സംഘടിപ്പിക്കുകയും, വല ഭാഗത്തുമുള്ള പ്രവർത്തകരെ പരസ്പരം പരിചയപ്പെടുത്തുകയും ചെയ്തു.

6. തിരു–കൊച്ചിയിൽ ഒരു ഖാദി—കടിൽവ്യവസായ ബോർഡ് ഉണ്ടാക്കുവാൻ ഗവണ്മെൻറിനെ പ്രേരിപ്പിക്കുകയും, അങ്ങിനെ ഒരു ബോർഡ് ഡിസംബർമാസത്തിൽ ഉണ്ടാവുകയും ചെയ്തു.

7. കന്യാകുമാരിയിലെ സർവ്വോദയമേള നടത്തുവാനുള്ള ചുമതല സംഘം ഏറെറടുത്തിട്ടുണ്ട്.

8. ഒരു അഖില തിരു-കൊച്ചി സർവ്വോദയ കാൺഫറൻസ് 1954 ഡിസംബറിൽ പന്തളത്തുവച്ചു നടത്തുവാൻ വേണ്ടതു ചെയ്തുവെങ്കിലും ചില പ്രശസ്ത നേതാക്കന്മാരുടെ അസൗകര്യംമൂലം സമ്മേളനം ഏപ്രിലേക്കു മാററി.

9. ലഘുലേഖകൾ, ചെറുഗ്രന്ഥങ്ങൾ എന്നിവ പ്രസിദ്ധീകരിക്കാൻ ഒരു പദ്ധതി ആസൂത്രണം ചെയ്തു. അതിൽ ആദ്യത്തെ ഗ്രന്ഥമായ ഈ ശ്രദ്ധാഞ്ജലി 1955-ലെ സർവ്വോദയദിനത്തിൽ പ്രസിദ്ധീകരിക്കുകയും ചെയ്യുന്നു.

10. ചർക്കാപ്രവർത്തനത്തിന് ഒരു ട്രസ്റ്റ് രൂപവത്കരിച്ച് ചർക്കാസംഘത്തിൽ നിന്നും ആ പ്രവർത്തനം ഏറെറടുക്കുന്നതിനു വേണ്ട കാര്യങ്ങളെക്കുറിച്ച് അഖിലഭാരത ഖാദി–കടിൽവ്യവസായബോർഡുമായി ആലോചിച്ചുവരുന്നു.

മേൽപറഞ്ഞ രീതിയിലുള്ള പരിപാടികൾ തുടന്നു് നടത്തുന്നതാണു്.

കമ്മററി

തിരു-കൊച്ചിയിലെ പ്രധാനപ്പെട്ട സർവ്വോദയ പ്രവത്തകരിൽ ചിലരാണു് സംഘം കമ്മററിയിൽ അംഗങ്ങളായിട്ടുള്ളതു്.

ശ്രീമാന്മാർ,

1. കെ. ജനാർദ്ദനൻപിള്ള (അദ്ധ്യക്ഷൻ)
(സഞ്ചാലക്, ഗാന്ധിസ്മാരകനിധി, തിരുവനന്തപുരം)

2. എസ്സ്. ശിവൻപിള്ള (തെരൂർ, ശുചീന്ദ്രം).

3. ടി. എം. സുന്ദരം (ഖാദിപ്രവത്തകൻ, തോവാള).

4. രാഘവപ്പുതുവാൾ (സഞ്ചാലക്, സവ്വസേവാസംഘം, (നാഗർകോവിൽ വിഭാഗ്).

5. ഒ. കുമാരദാസ് (സെക്രട്ടറി, കസ്തൂർബാകേന്ദ്രം, കുഴിത്തുറ).

6. ശാന്തിനികേതനം കൃഷ്ണൻനായർ (ഭൂദാൻ ആർഗനൈസർ, അടൂർ).

7. ഖദർദാസ് ഗോപാലപിള്ള (ഖാദിആശ്രമം, ഇലന്തൂർ).

8. ഈ നാരായണപിള്ള (ഗ്രാമസേവകൻ, തുവയൂർ, കടമ്പനാട്ട്).

9. എം. കെ. കുരുൻ (ഭജാൻജി),
ഖാദിപ്രവത്തകൻ, കുമ്മനം, കോട്ടയം.

10. ചെറിയാൻ തോമസ്സ് (ഭൂദാൻ ആർഗനൈസർ, മാഞ്ഞൂരാനം, കോട്ടയം)

11. എം. എസ്സ്. നാരായണൻ (ഗ്രാമസേവകൻ, നന്ത്യാട്ടുകുന്നം, N. പറവൂർ).

12. ശ്രീമതി കമലാംനമ്പീശൻ (ഗാന്ധിആശ്രമം, മായന്നൂർ, തിരുവില്വാമലവഴി).

13. പി. ഗോപിനാഥൻനായർ (സെക്രട്ടറി) നാരായണമന്ദിരം, നെയ്യാററിൻകര.

അംഗങ്ങളാകാനും, മററു വിവരങ്ങളും അറിയാനും ആഗ്രഹമുള്ളവർ താഴെ പറയുന്ന മേൽവിലാസത്തിൽ എഴുതുക.

| സെക്രട്ടറിയുടെ മേൽവിലാസം | ആഫീസ് മേൽവിലാസം |
|---|---|
| പി. ഗോപിനാഥൻ നായർ, | തിരു—കൊച്ചി |
| നാരായണമന്ദിരം, | സർവ്വോദയസംഘം, |
| നെയ്യാററിൻകര. | ഇടപ്പഴിഞ്ഞി, |
| | തിരുവനന്തപുരം. |



Printed at the E. S. D. Printing House, Trivandrum.

# ഓർമ്മിക്കാൻ

—അദ്ദേഹം നമ്മെ വിട്ടുപോയി; ഭാരതത്തിലെങ്ങും ഒരു അനാഥത്വവും ശൂന്യതയും നിറഞ്ഞു നില്ക്കുന്നതായി തോന്നുന്നു. നമുക്കെല്ലാം അതു് അനുഭവപ്പെടുന്നു; ആ ചിന്താഭാരത്തെ നമുക്കു് എപ്പോൾ അകറ്റുവാൻ കഴിയുമെന്നു് അറിഞ്ഞുകൂടാ. എങ്കിലും ആ വിചാരത്തോടൊപ്പം, ആ മഹാപുരുഷനുമായി ബന്ധപ്പെടുവാൻ ഈ തലമുറയിൽ ജീവിക്കുന്ന നമുക്കു് അവസരം ലഭിച്ചുവെന്നുള്ള അഭിമാനമസൃണമായ കൃതജ്ഞത നമ്മുടെ ഹൃദയത്തിൽ വന്നുനിറയുന്നു. ആ അവതാരപുരുഷൻ ഭൂമിയിൽ സഞ്ചരിച്ചിരുന്ന ഈ തലമുറയെ കുറിച്ചും, എത്ര ചെറിയവരാണെങ്കിലും അദ്ദേഹത്തിന്റെ മാർഗ്ഗത്തെ പിൻതുടരാനും, അദ്ദേഹത്തിന്റെ കാലടികൾ പതിഞ്ഞ പുണ്യസ്ഥലങ്ങളിൽക്കൂടി ഒരുപക്ഷെ സഞ്ചരിക്കുവാനും കഴിഞ്ഞ നമ്മെ കുറിച്ചും, വരുന്ന നൂറ്റാണ്ടുകളിൽ ജീവിക്കുന്ന ജനങ്ങൾ സ്മരിക്കും.

ജവഹർലാൽ നെഹ്രു